# THE CHURCH WEEKLY

VOL. IV | SUNDAY 21 ST MAY 1950 | PRICE 2 ANNAS PER COPY. | No. 19

# SAINT GEORGE.

Father Laurence S. Jackson, M. A. L. Th.

It was the year of Grace, 303, and the day, the 23rd April, being Good Friday, according to the Christian Calendar, and the little town of Nicomedia in Asia Minor, was agog with excitement. Crowds had come in from the countryside to witness the execution of an officer of high rank of the imperial army. He had been condemned to die because he had declared himself a Christian, despite the Emperor's edict which had been issued to extirpate this community of people who refused to do sacrifice to the "divine Caesar".

The young officer whose name was GEORGIOS, (or GEORGE in English), hailed from Palestine. He had been born in Lydda, twenty-one years ago, in a land where roses grew in great profusion. His father and mother had been devout Christians, and they had sedulously taught their young son, the truths of their holy religion. Thus he had grown up into youth an accomplished Christian, who faithfully practised the tenets of the Catholic faith.

Early he had enlisted in the Roman army, and despite his youth, he had soon won promotion in that well disciplined force.

Recently he had returned from England where he had enjoyed the friendship of Constantine, who was to be crowned at York as the first Christian Emperor, and of his saintly mother, the Empress Helena, who in her old age was to discover the true cross, when she made a pilgrimage to Jerusalem. It is one of the glories of England, that S. Helena was a princess of Colchester the daughter of King Coel, after whom that city is named. English children perpetrate the name of S. Helena's father by singing the nursery rhyme:

"Old King Cole was a merry
old soul,
and a merry old soul was he:
He called for his pipe, and he
called for his bowl,
and he called for his fiddlers
three"

Saint George performed good service in England for the Empire, and while there, it is said that he visited Glastonbury where lay buried S. Joseph of Arimathaea, who had brought the Christian faith to England in the year 37, A. D.

However, when the Imperial Edict for the extirpation of the followers of Jesus, the Nazarene was promulgated, S. George resigned his commission, and sailed for Palestine. For he had resolved to plead the cause of his fellow-Christians before the Emperor of the East. On his arrival at Lydda, he sold his possessions, set free his slaves, and there made his way to Nicomedia, where he presented himself at the local court.

There before the authorities, declaring himself a Christian, he made his appeal, but in vain. Authority would have him compromise, and endeavoured to make him give up his "superstition". He refused, stating that he preferred to die and be with his Lord, than accept the advancement and position offered him if he would but deny his belief.

Now S. George had been a good officer and it is always true of those who are in deed and actuality, followers of the Son of God, that they will adorn any profession to which they belong.

However it was thought by the powers-that-be, that the taste of prison life would soon bring this young officer to his senses. But they reckoned not with the strength from on high which possessed the soul of this Christan lad. Imprisonment had no effect upon him whatsoever, so torture was tried. They stretched him upon a rack, until his very limbs were almost torn from their sockets. They placed him upon a wheel, which when set in motion, passed over a bed of spikes. Thus his fleshbecame torn and lacerated, but nothing moved him. His faith in the crucified triumphed over all his pain and suffering. At the end of it all, his spirit remained firm and unflinching.

So at last it was declared that he should receive the fate reserved for those who dared to disobey the Emperor. He was condemned to die, and because of his rank, he was to be beheaded with the sword.

And now the hour had come. In the midst of the Roman Guard, the young patrician was led to the market place of the little town, and there in full view of the populace, he was despatched. So the soul of the young warrior took flight. In the midst of unseen angels and heavenly cohorts, he was caught up to God, where midst the "watchers and the holy ones," he adores eternally the ever living and glorious Trinity.

His mutilated remains were gathered up by two faithful servants who had followed their beloved master from his home to the Asian-minor town where they had witnessed his passion. At much risk they hid the body, and then with difficulty they carried it by stealth to the sea, thence by ship to Palestine, and so to Lydda, the place of his upbringing. There they burried it, and

there Constant ne, shortly after his assuming the purple, built a church over the spot of his friends sepulchre. In that place stands its successor, though i s glory is not so great as that of the earlier church.

The fame of this young knight spread to all lands and the Greek Church acclaimed him "MEGLO MARTYR" (that is, THE GREAT MARTYR). He is honoured throughout the whole of Christendom, and I have seen his flag floating proudly from the Cathedral Church of Melbourne in Australia. I have stood before his ikon in the Greek Church at Port Said, and I have celebrated the Holy mysteries, side by side with the parish priest, at the altar of the Syrian (Lebanese) Orthodox church of S. George in Sydney, New South Wales and in this ancient Church of Malankara there is hardly a Church where you will not find a picture of Mar Geevergheese. His name rivals even that of Mar Thoma, the Ap stle a d Founder of the Church in India.

S. George is the Parton and Protector of England, and that is because English soldiers during the crusadesfully believed that a heavenly knight in silver armour, bearing the banner of the crimson Cross, marched as their head. So when they returned home, his personality had so possessed them, that eventually good King Edward the Confessor, the Englishman relinquished his position as Patron of the realm, to the Palestinian knight, and so it remains to-day.

In the district of Lydda, where S. George lived and is buried, he is honoured alike by Christian and Muslim and during S. George's-tide, processions will be found starting from church and mosque, for many of the latter are dedicated to S. George.

In the muslim fanes, you will not find the usual tomb, only a curtained alcove, and the worshippers will tell you that ELCURDH is alive, and his spirit flies about the world. That too, is our Christian belief for "God is not a God of the dead, but the living."

The Christians of his birthplace call him the EVERGREEN GREEN ONE, and this name has spread to England, where you will find many wayside inns called 'The Green Man" as well as the more familiar appellation of "George and the Dragon." Both mean the same person.

People in England wear the rose on S. George's Day, as do the soldiers of King George of that land, all because a young warrior long ago gave up his life for love of his Lord and the rose still blooms in the land of his sepulchre at the time of his festival.

Personally it gives me great joy and happiness that S. George the Patron of the land in which I was born should be so honoured in the ancientchurch of India to which I now belong.

May his prayers assist us to wage war against the corruptive influences surrounding us, that we, after his example, may trample under foot the dragon of evil, and fighting manfully against the world, the flesh and the devil, may continue Christ's faithful soldiers and servants unto our life's end.

ബാലപംക്തി

## സാലിയുടെ സ്രഷ്ടാവ്

(അലക്സ്)

ബാലന്റെ വീരകൃത്യങ്ങളും, വനബാലികയും ഞാൻ പ്രതീക്ഷിച്ചതിൽ ഉപരിയായി വായനക്കാരെ രസിപ്പിച്ചുവെന്നറിയുന്നതു് ഏററവും ചാരിതാർത്ഥ്യജനകംതന്നെ. കഥകൾ വായിക്കുവാനാണു് നിങ്ങളുടെ ഹൃദയം ആവേശംകൊള്ളുന്നതെന്നു് എനിക്കറിയാം. നിങ്ങൾക്കുവേണ്ടി മറെറാരു കഥ എന്റെ ഹൃദയത്തിൽരൂപമെടുത്തുവരികയാണു്. അതിലെ കഥാപാത്രങ്ങൾ താമസംവിനാ "ജഡംധരിച്ചു്" സജീവങ്ങളായി നിങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടുമെന്നു് പ്രതീക്ഷിക്കാം. എന്നാൽ അതിനിടയ്ക്കുള്ള ഈ കാലഘട്ടം, എന്റെ ഹൃദയത്തിൽ ഉദിച്ചുയരുന്നചിലചിന്തകളെ നിങ്ങളുമായി പങ്കിടണമെന്നു് ഞാൻ ആഗ്രഹിക്കുന്നു.

ഒരു മൂന്നുനാലു മാസങ്ങൾക്കുമുമ്പു് ഒരുവിദ്യാലയ വാർഷികദിനത്തിൽ പങ്കെടുക്കുവാനുള്ള സൗകര്യം എനിക്കു ലഭിച്ചു. ആ അവസരത്തിൽ ഒരുക്കൂട്ടം വിദ്യാർത്ഥികൾ, ഞെക്കി ഞെരുക്കി എന്റെ അടുത്തുകൂടി. അപ്പോൾ അവരുടെ ഹെഡ്മാസ്റ്റർ എന്നോടുപറഞ്ഞു. "മി. അലക്സ്! ഇവർ വനബാലികമുഴുക്കെ വായിക്കുന്നവരാണു്. "സാലി

(ശേഷം 12-ാം പേജിൽ)

# മതവും സർവകലാശാലാജീവിതവും

(സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിൽ മാർത്തേവോദോസ്യോസ് തിരുമേനി ചെയ്ത ഉൽഘാടനപ്രസംഗത്തിന്റെ സംഗ്രഹം)

ക്രൈസ്തവപഥം (The chirstian way) എന്നതാണ് ഈ സമ്മേളനത്തിലെ പൊതു ചർച്ചാവിഷയം. ലോകം ഇതിനുമുമ്പ് ഒരിക്കലും നേരിട്ടിട്ടില്ലാത്തവിധത്തിലുള്ള ഒരു പരീക്ഷണഘട്ടം തരണം ചെയ്തുകൊണ്ടിരിക്കുന്ന കാലമാണിത്. ക്രിസ്തുമതസിദ്ധാന്തങ്ങളെ ലോകം അവഗണിച്ച് ഭൗതിക സുഖങ്ങളിൽ മുഴുകി മതത്തെതന്നെ അവഹേളിച്ച് പുരോഗമിക്കുന്ന ഒരുകാലഘട്ടത്തിൽ നാം ജീവിക്കുന്നു. കമ്മ്യൂണിസം തുടങ്ങിയ നൂതന സിദ്ധാന്തങ്ങൾ ലോകത്തെ പിടിച്ചടക്കിക്കളയുമോയെന്ന ആശങ്ക പലരിലും ആവിർഭവിച്ചിട്ടുണ്ട്. അതിനുള്ള ഏകസിദ്ധൗഷധം വ്യക്തികളുടെയും സമുദായത്തിന്റെയും സഭയുടെയും ജീവിതത്തിൽ ക്രിസ്തീയ പ്രമാണങ്ങൾ അംഗീകരിക്കപ്പെടുകയെന്നുള്ളതാണ്. മതത്തിനും മതസിദ്ധാന്തങ്ങൾക്കും സ്ഥായിയായസ്ഥാനം നൽകാത്ത വിദ്യാഭ്യാസരീതിലോകത്തിനു അനിർവാച്യമായ വിപത്ത് വരുത്തിക്കൂട്ടുമെന്നുള്ളതിനു കഴിഞ്ഞ രണ്ടു മഹായുദ്ധങ്ങളും ഇപ്പോഴത്തെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാന പ്രചരണങ്ങളും സാക്ഷ്യം വഹിക്കുന്നു. സർ രാധാകൃഷ്ണൻ പ്രസിഡണ്ടായിരുന്ന സർവകലാശാലാ കമ്മീഷൻ റിപ്പോർട്ടിൽ വിദ്യാഭ്യാസത്തിൽ മതത്തിനു അദ്വിതീയമായസ്ഥാനം നൽകേണ്ടതാണെന്ന് അഭിപ്രായപ്പെട്ടിട്ടുള്ളത് അർത്ഥവത്താണ്. അഭ്യസ്തവിദ്യരായ യുവതീയുവാക്കന്മാർ തങ്ങളോടുതന്നെ ചോദിക്കേണ്ട ഒരു വലിയ ചോദ്യം ഉണ്ട്. "ക്രിസ്തുമതത്തോടു വിദ്യാസമ്പന്നരായ ആളുകൾക്ക് ഉണ്ടായിരിക്കേണ്ടമനോഭാവം അഥവാക്രിസ്തുമതത്തിൽ അവർക്കുണ്ടായിരിക്കേണ്ട അഭിനിവേശം എന്തായിരിക്കണം." നമ്മുടെ കർത്താവ് ഒരവസരത്തിൽ തന്റെ പിതാവിനുസ്തോത്രം നൽകിക്കൊണ്ടു ഇപ്രകാരം അരുളിചെയ്തു. "ജ്ഞാനികളിൽ നിന്നും ബുദ്ധിമാന്മാരിൽനിന്നും ഈ സംഗതികളെ നീ മറച്ചു പൈതങ്ങൾക്കതിനെ വെളിപ്പെടുത്തിക്കൊടുത്തിരിക്കുന്നതിനാൽ പിതാവേ നിന്നെ ഞാൻ മഹത്വപ്പെടുത്തുന്നു." ഇപ്രകാരം താൻ അരുളിചെയ്തുകൊണ്ടു മതകാര്യങ്ങളിൽ ബുദ്ധിക്കുള്ളസ്ഥാനത്തിന്റെ പ്രാധാന്യത്തെ താൻ കുറയ്ക്കുകയല്ലചെയ്തതു്; എന്നാലോ മതമെന്നതു് ബുദ്ധിയുടെ കേവലം ഒരു സൃഷ്ടയല്ല പ്രത്യുത അതു് ഹൃദയത്തിലും ആത്മാവിലും നമുക്കു ബോദ്ധ്യപ്പെടുന്ന ആദ്ധ്യാത്മീകമായ ഒരു അനുഭവമാണെന്നുള്ള സത്യത്തെ പ്രബലപ്പെടുത്തുകയത്രെ ചെയ്തതു്. മറ്റൊരു രൂപത്തിൽ മതമെന്നതു് വിശ്വാസം കൊണ്ടു് സിദ്ധിക്കേണ്ട ഒരനുഭവമാകുന്നു എന്നു് വിവക്ഷിക്കാം.

വിശ്വാസം എന്നാൽ എന്താകുന്നു?

വിശ്വാസം എന്നതു് ദൈവംതന്റെ പുത്രനായ കർത്താവേശുമിശിഹാമുഖാന്തരംനമുക്കു വെളിപ്പെടുത്തിതന്നിട്ടുള്ളവയെല്ലാംസത്യമാകുന്നു അഥവാ യഥാർത്ഥമായിട്ടുള്ളതാകുന്നുവെന്നു് സമ്മതിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നതിനു് അവശ്യംവേണ്ടിയിരിക്കുന്ന ആദ്ധ്യാത്മീകമായ ഒരു നൽവരമാകുന്നു. നമ്മുടെ കർത്താവു് വേദശാസ്ത്രജ്ഞന്മാരുടെ യത്നങ്ങളെ ഒരുനാളും നിസ്സാരങ്ങളായി വഗണിച്ചു തള്ളിക്കളയുന്നില്ലയെന്നുള്ളതു് വാസ്തവംതന്നെ. എന്നാൽ മതവും വേദശാസ്ത്രവുമെന്നുള്ളതു് ഒന്നല്ല. മതം എന്നതു് ഒരു ജീവിതരീതിയാകുന്നു. വലിയബുദ്ധിശക്തിയില്ലാത്ത സ്ത്രീപുരുഷന്മാർക്കുപോലും അനുകരിക്കാവുന്നതായിഅനുദിന ജീവിതത്തിൽ നേരിടുന്ന പ്രശ്നങ്ങളെ യോഗ്യമാംവണ്ണം അഭിമുഖീകരിക്കുന്നതിനു നമ്മെ സഹായിക്കുന്നതും ജീവിതത്തിനു പ്രചോദനം നൽകുന്നതുമായ ഒരു നിശ്വാസ (inspiration) മാകുന്നു അതു്. മതത്തിൽ വിശ്വാസവും തദ്വാരാലഭ്യമാകുന്ന അനുഭവവും ഉള്ള ഒരാളിന്റെ നിത്യ അനുഭവത്തിൽനിന്നും വളരെ വ്യത്യാസപ്പെട്ടതായിരിക്കും മതവിശ്വാസം ഇല്ലാത്ത ഒരാളിന്റെ അനുഭവം. അതായതു് അനുകൂലമോ പ്രതികൂലമോ ആയ ഒരേ ഒരു സംഭവത്തിൽ വിശ്വാസിക്കും അവിശ്വാസിക്കുമുണ്ടാകുന്ന ആഘാതപ്രത്യാഘാതങ്ങൾ വ്യത്യസ്ഥപ്പെട്ടിരിക്കും എന്നു സാരം. മതം അഭ്യസനംകൊണ്ടുമാത്രം സിദ്ധിക്കാവുന്ന ഒന്നല്ല. എന്നാലോ ജീവിതത്തിലെ അനുഭവം കൊണ്ടു് ഒരുവനിൽനിന്നു മറ്റൊരുവനിലേക്കു് വ്യാപിക്കുന്ന അഥവാ പടർന്നുപിടിക്കുന്ന ഒരു ശക്തിയാകുന്നു. മതം അനുഭവത്തിൽക്കൂടി ദൈവത്തെ അറിയുകയാകുന്നു എന്നാൽ വേദശാസ്ത്രമോ ദൈവത്തെക്കുറിച്ചുള്ള അറിവാണ്. ദൈവത്തെ അറിയുന്നതിന്നു് മതമെന്നും ദൈവത്തെക്കുറിച്ചറിയുന്നതിനു theology അല്ലെങ്കിൽ വേദശാസ്ത്രമെന്നുംപറയാം. മതം അങ്ങനെ സ്രഷ്ടാവിനെയും സൃഷ്ടിയെയുംതമ്മിൽ ബന്ധിപ്പിക്കുന്ന ശൃംഖലയാകുന്നു. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതിന്റെ സർവപ്രധാനമായ ഉദ്ദേശം അവന്റെ സ്രഷ്ടാവായ ദൈവത്തെ അറിയുകയെന്നുള്ളതാണ്. ഈ അർത്ഥത്തിലത്രെ "കർത്താവേ ഞങ്ങളുടെ ഹൃദയത്തെ നീ സൃഷ്ടിച്ചിരിക്കുന്നതു് നിനക്കായിട്ടാകുന്നു. അതു നിന്നിൽ വിശ്രമിക്കുകയും നിന്നെ കണ്ടെത്തുകയും ചെയ്യുന്നതുവരെ അതിനൊരു സ്വസ്ഥതയും ഉണ്ടാവാൻ കഴിയുന്നതല്ല"യെന്നു വി. ആഗസ്തീനോസ് പറഞ്ഞിരിക്കുന്നതു്. അദ്ദേഹം വീണ്ടും പറയുന്നു. "ഒരു മനുഷ്യൻ പുറമേ ദരിദ്രനായിരുന്നാലും യേശുവിനെഅവൻസമ്പാദിച്ചിരിക്കുന്നുവെങ്കിൽ അവൻ സാക്ഷാൽ സമ്പന്നനാകുന്നു; പ്രത്യുത ഒരുവൻ പുറമേ സമ്പന്നനായിരുന്നാലും യേശുവിനെസമ്പാദ്യമാക്കിത്തീർത്തിട്ടില്ലെങ്കിൽ അവൻദരിദ്രനാകുന്നു." വേറൊരുരൂപത്തിൽ പറഞ്ഞാൽ ദൈവത്തെ അറിയുകയും സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുകയെന്നതാകുന്നു മതത്തിന്റെ സർവപ്രധാനമായ ഉദ്ദേശം. യഥാർത്ഥമായ ഭാഗ്യത്തിന്റെയും സന്തുഷ്ടിയുടെയും ഉൽപ്പത്തിയും ഇതത്രെ. ലോകത്തിനും അതിൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ള സാധനസാമഗ്രികൾക്കും നൽകുവാൻ കഴിയുന്ന ആനന്ദത്തിനോ വിനോദത്തിനോ ആയിമാത്രം മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ളവനല്ല. വി. അപ്പൊസ്തലൻ പറയുന്നപ്രകാരം നമുക്കു യഥാർത്ഥ പൗരത്വമുള്ളതു് സ്വർഗ്ഗത്തിലാകുന്നു. ഭൂമിയിൽ നമുക്കു നൽകപ്പെട്ടിട്ടുള്ള ജീവിതകാലം വരുവാനുള്ള ലോകത്തിലെ യഥാർത്ഥ പൗരത്വം സമ്പാദിക്കുന്നതിനു നമ്മെ സജ്ജമാക്കുന്ന ഒരു താൽക്കാലിക കാലഘട്ടമാത്രമാകുന്നു. സർ വോൾട്ടർ മോബർലി എന്ന ദേഹം "The Crisis in the Universities"—സർവ്വകലാശാലകളിലെ പ്രതിസന്ധിഘട്ടം എന്നൊരു പുസ്തകം ഇയ്യിടെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. സർവ്വകലാശാലകളിലെ വിദ്യാർത്ഥികൾക്കു് മതത്തോടു വിപ്രതിപത്തിയാണുള്ളതു് എന്നിത്യാദി നിരാശാജനകമായ പ്രസ്താവനകൾ പ്രസ്തുത ഗ്രന്ഥത്തിൽ കാണുന്നു. അദ്ദേഹം ഇപ്രകാരം പറയുന്നു. "ആധുനികസർവകലാശാലകളിലെ വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ ക്രിസ്തീയ വിശ്വാസത്തോടു് മനഃപൂർവവിരോധഭാവം ഉള്ളവരാകുന്നു." ഈ പ്രസ്താവനനിശ്ചയമായും അതിശയോക്തിപരമായിട്ടുള്ള ഒന്നത്രെ. സർ

വകലാശാലാലോകത്തു് സുപ്രസിദ്ധി സമ്പാദിച്ചിട്ടുള്ള പല മഹത്തുക്കളുടെയും അഭിപ്രായം ഇതിൽ നിന്നും ഭിന്നമാണ്. അവർ പറയുന്നതു് 1920 മുതൽ 1930വരെ സർവകലാശാലകളിലെ അധിക പംക്ക വിദ്യാർത്ഥികളും ദൈവ വിശ്വാസം ഇല്ലാത്തവരായിരുന്നു. 1930മുതൽ 40വരെയുള്ള കാലഘട്ടത്തിൽ ബഹുഭൂരിപക്ഷം വിദ്യാർത്ഥികളും ഭൗതികവാദികളോ അതിൽ തല്പരരോ ആയിരുന്നു. എന്നാൽ 1940നു ശേഷം മിക്കവാറും എല്ലാ വിദ്യാർത്ഥിനീവിദ്യാർത്ഥികളും മതകാര്യങ്ങളിൽ തല്പരരായി കാണപ്പെടുന്നുവെന്നത്രെ. അതിന്റെഫലമായി യൂറോപ്പിൽ വിശിഷ്യ ഇംഗ്ലണ്ടിൽ സർവകലാശാലകളിലെ ദേവാലയങ്ങളും പ്രാർത്ഥനാലയങ്ങളും അഭ്യസ്തവിദ്യരായ ബിരുദധാരികൾ, ബിരുദസമ്പാദനാർത്ഥം അഭ്യസനം നടത്തുന്നവർ എന്നിവരാൽ നിബിഡമായിരിക്കുന്നു എന്നു് നിസ്സംശയം പറയാൻ കഴിയും. യുദ്ധസേവനത്തിനു് പോയിരുന്നവരിൽ പലരുംവൈദികവൃത്തിക്കുള്ള ദൈവവിളിയെക്കുറിച്ചു് ബോധ്യമുള്ളവരായിത്തീർന്നിട്ടുണ്ടു്. അങ്ങനെയുള്ള ഒരു വലിയ കൂട്ടത്തെ ഇംഗ്ലണ്ടിലുള്ള എല്ലാവൈദികകോളജുകളിലും ഇപ്പോൾ കാണുവാൻ കഴിയും. ഇംഗ്ലണ്ടിലെ ഇപ്പോഴത്തെ ധനകാര്യമന്ത്രിയായസർസ്റ്റാഫോർഡ് ക്രിപ്സ് ഈയിടെ ഒരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി "God in our work" എന്ന പ്രസ്തുത ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നതു് "മതം ജീവനാകുന്നു ജീവൻ മതമാകുന്നു."(Religion is life and life is religion) എന്നാണ്.

രാഷ്ട്രീയകാര്യങ്ങളിലും മതത്തിനു ഒരു വലിയസ്ഥാനമുണ്ടു്. നാം എല്ലാവരും ജനാധിപത്യഭരണം ക്രിസ്ത്യൻ സോഷ്യലിസം എന്നിവയെ അനുകൂലിക്കുന്നവരത്രെ. എന്നാൽ ഇവ രണ്ടും അവിർഭവിച്ചതു് അപ്പോസ്തോലിക്കകാലത്താണ്. പ്രായപൂർത്തിവോട്ടവകാശം ആദ്യമായി പ്രയോഗത്തിൽ വന്നതു് പുരാതന ക്രിസ്തീയ സഭയിലായിരുന്നു. തങ്ങളുടെ സഭയിലെ മൂപ്പന്മാരെ അഥവാ പട്ടക്കാരെയും മേല്പട്ടക്കാരെയും സഭാംഗങ്ങൾ തെരഞ്ഞെടുത്തുപോന്നിരുന്നു. ഇങ്ങനെ തെരഞ്ഞെടുക്കപ്പെടുന്നവർക്കുമാത്രമേ പട്ടമോ മേല്പട്ട സ്ഥാനമോ കൊടുത്തിരുന്നുള്ളു. ഇന്നും പൗരസ്ത്യസഭകളിൽ ഈ പതിവു് തുടർന്നുപോരുന്നു. ഈ തത്വത്തെ അടിസ്ഥാനമാക്കിയത്രെ ഇന്നും പാശ്ചാത്യ പൗരസ്ത്യ സഭകളിലെ സന്യാസസമൂഹങ്ങളിൽ അവരുടെ പ്രധാനിയെ തെരഞ്ഞെടുക്കുന്നതു്. ജനാധിപത്യസമ്പ്രദായം എവിടെ പ്രാബല്യത്തിൽ ഇരിക്കുന്നുവോ അവിടെ ജനങ്ങൾ തങ്ങളുടെ ഭരണകർത്താക്കളെ ഈ വിധം തെരഞ്ഞെടുത്തുകൊണ്ടിരിക്കുന്നു.

സർ സ്റ്റാഫോർഡ് ക്രിപ്സ് വീണ്ടും പറയുന്നു. "ഏററവും ക്രിസ്തീയരീതിയിലുള്ള ഭരണം ജനാധിപത്യ ഭരണമാകുന്നു. എന്തെന്നാൽ അതിനുമാത്രമേ വ്യക്തികളുടെ ആത്മീയസ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിനു കഴികയുള്ളു. ആത്മീയമായ അഥവാ മതപരമായ ശക്തിയുടെ അഭാവമുള്ള ജനാധിപത്യഭരണം ഒരിക്കലും ഫലപ്രദമായി തീരുന്നതല്ല. ഈ വസ്തുത ഗ്രഹിച്ചു് വേണ്ടപോലെ പ്രവർത്തിക്കാത്തപക്ഷം അന്ധകാരത്തിൽ നാം പതിക്കുന്നതാണ്." ക്രിപ്സിന്റെ മറെറാരു പ്രസ്താവന "ജനാധിപത്യഭരണത്തിന്റെ ആത്മാവു് ക്രിസ്തീയതത്വമാകുന്നു"എന്നത്രെ. വീണ്ടും അദ്ദേഹം പറയുന്നതു് ഫാസിസം കമ്മ്യൂണിസം ആദിയായ നശീകരണപ്രസ്ഥാനങ്ങളെ സമൂലം സംഹരിക്കുന്നതിനുള്ള ഏകഔഷധം സമുദായത്തിലും സഭയിലും രാഷ്ട്രത്തിലും പ്രായോഗികജീവിതത്തിൽ ക്രിസ്തീയപ്രമാണങ്ങൾക്കു അംഗീകരണം നൽകിയിട്ടുള്ള പ്രവർത്തനമാകുന്നുവെന്നാണ്. യൂറോപ്പിൽ ജനാധിപത്യഭരണം ഏററം കാമ്യമായ അവസ്ഥയിൽ സ്ഥിതിചെയ്യുന്ന സ്ഥലം ഇംഗ്ലണ്ടുമാത്രമാകുന്നു. അതിന്റെ കാരണം അവിടുത്തെ ജനാധിപത്യഭരണം കഴിയുന്നത്ര ക്രിസ്തീയതത്വങ്ങളിന്മേലും ക്രിസ്തീയ സംസ്കാരത്തിന്മേലും യഥാസ്ഥാനപ്പെടുത്തിയിരിക്കുന്നുവെന്നതത്രെ. കുട്ടിക്കാലം മുതൽക്കേ കുഞ്ഞുങ്ങളിൽ ക്രിസ്തീയപ്രമാണങ്ങളും സാന്മാർഗ്ഗികമായ ഉപദേശങ്ങളും അടിയുറയ്ക്കുവാൻശ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ ഉദ്യമത്തിൽ അവർ ചെയ്യുന്ന ഒരു പ്രധാനകാര്യം സഭവക വിദ്യാലയങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കുകയുംകാര്യക്ഷമമായ വിധത്തിൽ അവിടുത്തെ പരിശീലനം ക്രമപ്പെടുത്തുകയും ചെയ്യുകയെന്നതാണ്. ലക്ഷോപലക്ഷം ആളുകൾ കോടിക്കണക്കിനു ഇതിലേക്കു് പണം സംഭാവന ചെയ്യുന്നതായറിയാം.

മദ്ധ്യപൗരസ്ത്യ രാജ്യങ്ങളായ ഈജിപ്ററു് തുടങ്ങിയുള്ള മഹമ്മദീയ രാജ്യങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങൾ വഴിയായി മതസിദ്ധാന്തങ്ങൾക്കു പ്രാധാന്യം നൽകുവാൻ തീവ്രശ്രമം നടന്നുകൊണ്ടിരിക്കുന്നുവെന്നുള്ളവസ്തുതനാം വിസ്മരിക്കരുതു്. ഈ ഉദ്യമങ്ങളുടെയെല്ലാം മൂലകാരണം മതബോധം ഇല്ലാത്ത വിദ്യാഭ്യാസം സമുദായത്തിനോ സഭയ്ക്കോ ഗുണകരമായിരിക്കുകയില്ലയെന്നുള്ളതാണ്.

സർ വാൾട്ടർമോബർലിയുടെ താഴെപ്പറയുന്ന അഭിപ്രായത്തോടു നാമെല്ലാവരും യോജിക്കും. അദ്ദേഹം പറയുന്നു "ഒരു കോളജിന്റെയോ സർവകലാശാലയുടെയോ പ്രാഥമികമായ ഉദ്ദേശം മനസ്സിനെ അഭ്യസിപ്പിക്കുകയും, അറിവിന്റെ പരിധിയെ വിസ്തീർണ്ണമാക്കുകയും തങ്ങളുടെ വിദ്യാഭ്യാസംമൂലം നേതൃത്വം വഹിക്കുന്നതിനു് യോഗ്യതയുള്ള ആളുകളെ ലോകത്തിനു പ്രദാനം ചെയ്യുകയും ചെയ്കയെന്നതാകുന്നു. മുൻകാലങ്ങളെയപേക്ഷിച്ച ജനാധിപത്യഭരണത്തിനു് ഇപ്പോൾ പ്രബലത സിദ്ധിച്ചിട്ടുണ്ടു്. ആ നിലയ്ക്കു് പ്രധാനചുമതലകൾ വഹിക്കുന്നതിനു് സ്വഭാവവൈശിഷ്ട്യം ഉള്ള നേതാക്കന്മാരുടെ സംഖ്യ വർദ്ധിച്ചേ മതിയാകൂ. സ്വഭാവവൈശിഷ്ട്യം ഇല്ലാത്തവരുടെ നേതൃത്വം സഭയ്ക്കും രാഷ്ട്രത്തിനും വലിയ ഹാനികരമാണ് സ്വഭാവവൈശിഷ്ട്യം എന്നിവിടെ അർത്ഥമാക്കുന്നതു് ക്രിസ്തീയസ്വഭാവത്തിന്റെ പ്രകാശനം എന്നത്രേ. ക്രിസ്തീയസ്വഭാവം എന്നതോ ക്രിസ്തുവിന്റെ സ്വഭാവമാകുന്നു. ലോകത്തിൽ അറിയപ്പെട്ടിട്ടുള്ളതിലേക്കും ഏററവും വിശിഷ്ടസ്വഭാവം നമ്മുടെ കർത്താവേശുമിശിഹായുടെ സ്വഭാവമാകുന്നു. ഈ നിലയിൽ ചിന്തിക്കുമ്പോൾ ഡറാം യൂണിവേഴ്സിററിയിലെ ഒരു റിപ്പോർട്ടിൽ പറയുന്നപ്രകാരം "സർവ്വകലാശാലാവിദ്യാഭ്യാസത്തിന്റെ ഉദ്ദേശം ക്രിസ്തീയപ്രമാണങ്ങളനുസരിച്ച മനുഷ്യസ്വഭാവത്തെ പൂർണ്ണമായി സംസ്കരിക്കുകയെന്നുള്ളതാകുന്നു" എന്നു് നിഷ്പ്രയാസം ഗ്രഹിക്കാവുന്നതാണ്. സർ വോൾട്ടർ മോബർലി വീണ്ടും ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു ക്രിസ്തീയജീവിതം കല്പനകൾ പ്രമാണിക്കുന്നതിലോ ശ്രേഷ്ഠമായ തത്വങ്ങൾ അംഗീകരിക്കുന്നതിലോ ക്രിസ്തുവിനെ അനുകരിക്കുന്നതിൽ തന്നെയുമോ മാത്രമല്ല അന്തർഭവിച്ചിരിക്കുന്നതു്. അതു് കൃപയിലുള്ള ഒരു ജീവിതമാകുന്നു. കൃപയിൽ ഉള്ള ജീവിതം എന്നിവിടെ അർത്ഥമാക്കുന്നതു് ദിവസംതോറും മണിക്കൂറുതോറും പ്രാർത്ഥനാമുഖാന്തിരം ദൈവത്തിൽനിന്നു ശക്തിപ്രാപിക്കുന്ന ജീവിതം എന്നും നമ്മുടെ കർത്താവേശുമിശിഹായുടെ മനുഷ്യാവതാരം വീണ്ടെടുപ്പു തുടങ്ങിയുള്ള രക്ഷാകരമായ പ്രവർത്തനങ്ങളിലുള്ള വിശ്വാസത്തിന്മേൽ സ്ഥാപിതമായ സഭയുടെ ആരാധനക്രമങ്ങളിൽ നിന്നു ലഭിക്കുന്ന ശക്തിയിൽ നിത്യമെന്നവണ്ണം പ്രബലപ്പെടുന്ന ജീവിതമെന്നും അതിനർത്ഥമാകുന്നു. ഇതു അവർണ്ണനീയമായ ശക്തിയെ പ്രദാനം ചെയ്യുന്ന ഒരു ജീവിതം അത്രെ.

പക്ഷെ ഇതു നിർഭാഗ്യവശാൽ നമ്മിൽ ഏറിയ പങ്കാളുകളുടെയും ജീവിതത്തിൽ അനുഭവപ്പെട്ടോ പ്രബലപ്പെട്ടോ കാണാത്തതായ ഒരു കാര്യമാകുന്നു. വിദ്യാസമ്പന്നനായ ക്രിസ്ത്യാനി അവന്റെ ആത്മീയഭവനം കണ്ടെത്തുന്നതിനു സർവ്വകലാശാലകളെ അല്ല എന്നാലോ സഭയെയത്രെ ശരണീകരിക്കേണ്ടതു്. ഈ അവസരത്തിൽ മാർക്സിസം അഥവാ കമ്മ്യൂണിസം എന്നതിനെപ്പററിയും അല്പം ചിന്തിക്കുന്നതു് സന്ദർഭോചിതം ആയിരിക്കുമെന്നു തോന്നുന്നു. നമ്മുടെ ഈ കോൺഫറൻസിലെ പ്രതിപാദ്യവിഷയങ്ങളിലൊന്നു ക്രിസ്തുമതവും കമ്മ്യൂണിസവും എന്നുള്ളതാണല്ലോ. ക്രിസ്തുമതവും കമ്മ്യൂണിസവും തമ്മിൽ കൂട്ടിയിണക്കുവാനോ സമീകരിക്കുവാനൊ കഴിയുന്നതല്ല. കാതോലികമായ ക്രിസ്തീയപ്രമാണങ്ങൾ ഓരോ വ്യക്തിയുടേയും ജീവനെ വലിയതും നിത്യവുമായ പ്രാധാന്യം അർഹിക്കുന്നതായി പരിഗണിക്കുന്നു. എന്നാൽ കമ്മ്യൂണിസത്തിൽ വ്യക്തിത്വത്തിനു വലിയ പ്രാധാന്യം കല്പിക്കപ്പെടുന്നില്ല. കമ്മ്യൂണിസ്റ്റ് സംഘടനയുടെ പ്രബലതയാണു് കാര്യമായി ഗണിക്കപ്പെടുന്നതു്. കമ്മ്യൂണിസ്റ്റ് സിദ്ധാന്തം അനുസരിച്ചു ഒരു പൗരനു് ഒരു വ്യക്തിയെന്നനിലയിൽ വിശേഷവിധിയായ അവകാശം ഒന്നും ഇല്ലതന്നെ. കമ്മ്യൂണിസ്റ്റ് രാഷ്ട്രത്തിന്റെ സർവ്വാധിപതിയുടെ ആജ്ഞകൾക്കു് — അവ ധാർമ്മികമോ സന്മാർഗ്ഗികമോ അല്ലാതെയിരുന്നാലും — വ്യക്തി എപ്പോഴും വിധേയനായിരിക്കേണ്ടതാണു്. എന്നാൽ ജനാധിപത്യപ്രമാണങ്ങൾ എന്നും ഒരു ക്രിസ്തീയ അവകാശമായിത്തന്നെ സ്ഥിതിചെയ്യുന്നു. എന്തെന്നാൽ ആ പ്രമാണങ്ങളിൽ സ്ഥാപിതമായിരിക്കുന്നതു് ദൈവം മനുഷ്യനെ സൃഷ്ടിച്ചതു്, ദൈവത്തിന്റെ മനുഷ്യാവതാരം, മനുഷ്യന്റെ വീണ്ടെടുപ്പു്, മനുഷ്യനിൽ ഉള്ള പരിശുദ്ധറൂഹായുടെ വ്യാപാരത്താൽ തുടർച്ചയായി മനുഷ്യനെ ശുദ്ധീകരിക്കുവാനുള്ള ദൈവത്തിന്റെ ശ്രമം എന്നിത്യാദി മതസിദ്ധാന്തങ്ങളിന്മേലത്രെ.

കമ്മ്യൂണിസവും ക്രിസ്ത്യൻ സോഷ്യലിസവും ഒന്നല്ല. ഇവതമ്മിൽ നാം പിശകുകയോ തെററിദ്ധരിക്കുകയോ അരുതു്. കമ്മ്യൂണിസം ഉയർന്നവരെയെല്ലാം താഴ്ത്തി സമീകരിക്കണമെന്നു വാദിക്കുമ്പോൾ മനുഷ്യരെയും സമൂഹങ്ങളെയും ഉയർത്തി സമീകരിക്കണമെന്നു ക്രിസ്ത്യൻ സോഷ്യലിസം പഠിപ്പിക്കുന്നു. ക്രിസ്ത്യൻ സോഷ്യലിസം ഉപദേശിക്കുന്നതു് സ്ഥിതിസമത്വമല്ല സ്ഥിതി വളർച്ചയാണു്. ക്രിസ്ത്യൻ സോഷ്യലിസത്തെ നാം സ്വാഗതം ചെയ്യേണ്ടതും ആദിമ ക്രിസ്തീയ കാലങ്ങളിൽ ഉണ്ടായിരുന്നതുപോലെ മുട്ടുള്ളവരുടെ ആവശ്യങ്ങൾക്കു് സ്നേഹബുദ്ധ്യാ ധാരാളം നൽകുന്ന ഒരു സ്വഭാവം സഭാമുഖാന്തിരം ജനങ്ങളിൽ കൈവളർത്തേണ്ടതുമാകുന്നു. ധനം കൂട്ടിവയ്ക്കുന്നതിലുള്ള സംതൃപ്തിയടയേണ്ടതും ആവശ്യംപോലെ അവ വിനിയോഗിക്കുന്നതനുള്ള സന്മനസ്സ് ജനങ്ങളിൽ വർദ്ധിപ്പിക്കേണ്ടതുമാകുന്നു. പ്രതിഫലേച്ഛകൂടാത്ത സ്നേഹവും അന്യോന്യം ഉള്ള കരുതലും ക്രിസ്ത്യൻ സോഷ്യലിസത്തിനു് പ്രചോദനം നൽകുന്ന മൗലികശക്തികളാകുന്നു. ക്രിസ്ത്യൻ സോഷ്യലിസം നിലവിലിരിക്കുന്ന സാമൂഹ്യവ്യവസ്ഥിതിയെ ബലംപ്രയോഗിച്ചോ അനീതിപരമോ അസന്മാർഗ്ഗികമോ ആയ ആയുധം ഉപയോഗിച്ചോ താറുമാറാക്കുന്നില്ല. അക്രമപരമായ വഴികളിൽ കൂടി സ്ഥിതിസമത്വം വരുത്തുകയെന്നുള്ളതു് കമ്മ്യൂണിസത്തിന്റെ വഴിപിഴച്ചുള്ള ഗമനമാകുന്നു.

കമ്മ്യൂണിസവും ഡിമോക്രാററിക്ക് സോഷ്യലിസവും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിക്കുന്നതിനു് ഇൻഡ്യൻ സോഷ്യലിസ്റ്റ് പാർട്ടിയിലെ പ്രമുഖനേതാവായ അശോകമേത്തായുടെ അഭിപ്രായം തന്നെ ഉദ്ധരിക്കാവുന്നതാണു്.

1. കമ്മ്യൂണിസ്റ്റുകാർ ജനാധിപത്യപ്രമാണങ്ങളിൽ വിശ്വാസം ഉള്ളവരല്ല. അവർ ബലപ്രയോഗത്തിലും സ്വേച്ഛാധിപത്യത്തിലും വിശ്വസിക്കുന്നു. പൊതുജനാഭിപ്രായത്തെ അവർ ആദരിക്കുകയോ പൊതുജനത്തെ വിശ്വസിക്കുകയോ ചെയ്യുന്നില്ല. സാധാരണ മനുഷ്യനു് അഭിപ്രായസ്വാതന്ത്ര്യവും ഇല്ല. എന്നാൽ സോഷ്യലിസ്റ്റുകാർ പരിപൂർണ്ണമായി ജനാധിപത്യപ്രമാണങ്ങളിൽ വിശ്വസിക്കുന്നവരാണു്.

2. കമ്മ്യൂണിസ്റ്റുകാർ രക്തച്ചൊരിച്ചിലിലും ആയുധപ്രയോഗത്തിലും വിപ്ലവത്തിലും വിശ്വസിക്കുന്നവരാണു്. അവരുടെ അഭിപ്രായം ഇപ്പോഴത്തെ സാമൂഹ്യവ്യവസ്ഥിതി, ഫാസിസ്റ്റ് തത്വങ്ങളിന്മേൽ അധിഷ്ഠിതമാകയാൽ അതെല്ലാം മറിച്ചിട്ടു താറുമാറാക്കുകയും തൽസ്ഥാനത്തു കമ്മ്യൂണ സംപ്രതിഷ്ഠിക്കുകയും ചെയ്യണമെന്നത്രെ.

3. കമ്മ്യൂണിസ്റ്റുകാർ തങ്ങളുടെ മാതൃഭൂമിയോടു് സ്നേഹവും ഉള്ളവരല്ല, പ്രത്യുത ഒരു വിദേശശക്തിയാകുന്ന സോവിയററിനു് കീഴ്പ്പെട്ടിരിക്കുന്നു. സോവിയററു് റഷ്യയുടെ താല്പര്യങ്ങൾ പരിരക്ഷിക്കുന്നതിനുവേണ്ടി കമ്മ്യൂണിസ്റ്റുകാർ തങ്ങളുടെ മാതൃഭൂമിയേയും സ്വജനത്തേയും ഒററിക്കൊടുക്കുന്നതിനു പോലും മടിക്കുന്നില്ല.

ഈ വിഷയത്തെപ്പററി സസൂക്ഷ്മം നാം പഠിക്കേണ്ടതാണു്. ശക്തിയേറിയ ധാർമ്മികബോധമുള്ളവരും സ്വഭാവശ്രേഷ്ഠതയുള്ളവരുമായ ആളുകൾക്കു മാത്രമേ നാം ഭാവനം ചെയ്യുന്ന സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുവാൻ കഴികയുള്ളു. ദൈനംദിനം നമുക്കനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന രാഷ്ട്രീയമാററങ്ങളും സാമൂഹ്യമായുള്ള സംഘട്ടനങ്ങളും നാമമാത്രക്രിസ്ത്യാനികളായിരിക്കുന്ന നമുക്കു ഉത്തമക്രിസ്ത്യാനികളായി തീരുന്നതിനും ദൈവത്തേയും മനുഷ്യനേയും സഭയേയും രാഷ്ട്രത്തേയും സേവിക്കുന്നതിനുമുള്ള ആഹ്വാനങ്ങളല്ലെന്നു നമുക്കാർക്കു പറയുവാൻ കഴിയും. നമ്മുടെ വീക്ഷണകോണം മാറാതെയും ദൈവത്തിനു വേണ്ടതുപോലെ നാം സമർപ്പിക്കപ്പെടാതെയും പുതിയ വ്യവസ്ഥിതികൾക്കു അനുയോജ്യമാംവണ്ണം സേവനം നടത്തുന്നതിനു് നാം ഒരിക്കലും പ്രാപ്തരായി തീരുന്നതല്ല.

---

## സിറിയൻ വിദ്യാർത്ഥിനി കോൺഫറൻസ്

മലങ്കര സുറിയാനി വിദ്യാർത്ഥിനി കോൺഫ്രൻസ് മേടമാസം 12 മുതൽ 14 വരെയുള്ള തീയതികളിൽ മേല്പാടത്തുള്ള വള്ളക്കാലിൽ ബിൽഡിംഗിസിൽവച്ചു് ഏററവും ഭംഗിയായി നടന്നിരിക്കുന്നു. കോളേജുവിദ്യാർത്ഥിനികൾ ഭൂരിപക്ഷമുണ്ടായിരുന്ന പ്രസ്തുതകോൺഫറൻസിൽ 90 പേർ പങ്കെടുത്തു. അതു് വിദ്യാർത്ഥിനി കോൺഫറൻസിനെ സംബന്ധിച്ചിടത്തോളം അദ്ഭുതപൂർവമായ സംഭവമാണു്. കോൺഫറൻസ് പ്രസിഡണ്ടായ നി. വ. ദി. ശ്രീമാർ തേവോദോസ്യോസ് മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടു് റവ ഫാദർ എൻ. ജി. കുര്യൻ ശ്രീ. പി. ജി മാത്യു എന്നിവർ പ്രധാനപ്രാസംഗികരായിരുന്നു. കോൺഫറൻസ് അംഗങ്ങളുടെ താമസത്തിനും ഭക്ഷണത്തിനും ഉള്ള സജ്ജീകരണങ്ങൾ മേല്പാടത്തുസുറിയാനിപ്പള്ളിക്കാർ എത്രയും ഭംഗിയായി ക്രമപ്പെടുത്തിയിരുന്നു എന്നതും പ്രസ്താവ്യമത്രേ.

## സെൻറ് ജോർജ്ജ് ദയറാ സഹകരണസമൂഹം

സെൻറു ജോർജ്ജ് ദയറാസഹകരണ സമൂഹത്തിന്റെ വാർഷികധ്യാനയോഗം സമൂഹാദ്ധ്യക്ഷൻ റവ. ഫാദർ ഈ മാത്യൂസ് അവർകളുടെ നേതൃത്വത്തിൽ ഓതറ ദയറായിൽവച്ചു് മേടമാസം 29

(ശേഷം 12-ാംപേജിൽ)

## വാര പഞ്ചാംഗം

| | മേ | ഇടവം. | ഈരയാർ |
|---|---|---|---|
| ഞായർ | 21 | 7 | 8 |
| തിങ്കൾ | 22 | 8 | 9 |
| ചൊവ്വാ | 23 | 9 | 10 |
| ബുധൻ | 24 | 10 | 11 |
| വ്യാഴം | 25 | 11 | 12 |
| വെള്ളി | 26 | 12 | 13 |
| ശനി | 27 | 13 | 14 |

### Thought for the Week

Low aims and shallow thoughts are the real tragedies of life……… If you would accomplish anything in life worth while, and have a measure of happiness, then choose an ideal, be loyal to it, fight for it with abiding faith, and in time the realization is apt to come. Though it may never come, it matters not. Perhaps it is best that you never fully attain all your ideals. However, you will be a better person because of these ideals, because of the struggle you have made……… Yes, ideals are the architects of character, the blueprints of the soul.

William R. Franklin.

THE CHURCH WEEKLY

# മതം അപകടത്തിൽ

പക്കിസ്ഥാൻ സ്ഥാപിച്ച് ഇൻഡ്യയിൽ നിന്ന് വേർപെട്ടു നിൽക്കുവാൻ മുസ്ലീമങ്ങളെ അനുവദിച്ചതോടുകൂടി ഇൻഡ്യയിൽ വർഗ്ഗീയ കലഹങ്ങൾക്കു സംപൂർണ്ണവിരാമമിടുമെന്ന് പലരും ആശിച്ചിരുന്നു. എന്നാൽ ആ പ്രതീക്ഷ സാക്ഷാത്കരിക്കപ്പെട്ടിട്ടില്ലെന്ന് ഇന്ന് തിരുവിതാംകൂറിൽ നടക്കുന്ന പ്രക്ഷോഭണങ്ങൾ തെളിയിക്കുന്നു. അസന്നിഗ്ദ്ധമായ ഒരു ബഹുഭൂരിപക്ഷമുള്ള ജനവിഭാഗം ഒരു ന്യൂനപക്ഷത്തെ ഭയന്ന് പ്രക്ഷോഭണകോലാഹലങ്ങൾ മുഴക്കുന്നതു് ഇവിടെ അല്ലാതെ ലോകത്തിൽ വേറൊരിടത്തും കാണുമെന്ന് തോന്നുന്നില്ല. "ഹിന്ദുമതം അപകടത്തിൽ" എന്ന മുറവിളികൾ മാറ്റൊലികൊള്ളുന്നതു് വിചിത്രതരമായ ഒരു പ്രചരണതന്ത്രത്തിന്റെ പ്രകടനമായിട്ടല്ലാതെ വിവരമുള്ളവർ പരിഗണിക്കുന്നില്ല. എന്നാൽ വിവരമില്ലാത്തവർ ഏതോ അപകടശങ്കനിമിത്തം ഇളകിവശാകുന്നെങ്കിൽ അതിൽ ഒട്ടും അത്ഭുതപ്പെടുവാനില്ല. വിവരമില്ലാത്തവരാണല്ലൊ മഹാഭൂരിപക്ഷം ജനങ്ങളും. അതുകൊണ്ടു് അത്യാപൽക്കരമായ ഭവിഷ്യത്തുകൾ വന്നു ഭവിക്കാവുന്ന ഒരു പ്രക്ഷോഭണപരിപാടിയെ സർവശക്തിയുമുപയോഗിച്ച് സർദാർ വല്ലഭായി പട്ടേൽ എറണാകുളത്തുവച്ചും തിരുവനന്തപുരത്തു വച്ചും നിരുത്സാഹപ്പെടുത്തിയെങ്കിൽ രാഷ്ട്രപിതാവായ മഹാത്മജി അടിസ്ഥാനമിട്ട ഭാരതത്തെ ആ മഹാഗുരു വിഭാവനം ചെയ്ത രീതിയിൽതന്നെ തന്റെ സഹപ്രവർത്തകർ പണിയുവാൻ തീരുമാനിച്ചിട്ടുണ്ടെന്നുള്ളതിന്റെ ലക്ഷ്യം മാത്രമാണതു്. യഥാർത്ഥ ഹിന്ദുവായി ജീവിച്ച മഹാത്മജിയെ വധിച്ച ഗോഡ്സെയുടെ ഹിന്ദുമതം അങ്ങുമിങ്ങും ശക്തി പ്രാപിക്കുവാൻ ഇന്നത്തെ ഭരണനേതൃത്വം ഭരമേറ്റിരിക്കുന്ന ജവഹർലാൽ നെഹ്റുവോ, സർദാർ പട്ടേലോ ജീവിച്ചിരിക്കുന്ന കാലത്തു അനുവദിക്കപ്പെടുന്നതല്ലെന്നുള്ളതാണ് ന്യൂനപക്ഷങ്ങളുടെ സമാധാനം. "ഒരു മതവും അപകടത്തിലല്ല. അവരവർ സ്വീകരിച്ചിരിക്കുന്ന മതങ്ങളുടെ ശരിയായ നിയമങ്ങൾ പാലിക്കുന്നവർ ഉള്ളകാലത്തോളം ഒരു മതവും അപകടത്തിലല്ല" എന്നാണ് സർദാർജി തിരുവനന്തപുരത്തുവച്ചു് ഉൽബോധിപ്പിച്ചതു്. മതേതരരാഷ്ട്രം കെട്ടിപ്പടുത്തുകൊണ്ടു വരുന്ന ഈ സന്ദർഭത്തിൽ നിർഭാഗ്യകരങ്ങളായ പ്രക്ഷോഭണങ്ങൾ പൊട്ടിപ്പുറപ്പെടുന്നതിൽ ഇവിടത്തെ ഒരു പ്രബല ന്യൂനപക്ഷമായ ക്രിസ്ത്യാനികൾ വിവേകത്തോടുകൂടെ പെരുമാറേണ്ടതാണ്. നായരും, ഈഴവനും, പുലയനും പറയനും തമ്മിൽ സമത്വസുന്ദരമായ സാഹോദര്യം സ്ഥാപിക്കപ്പെടുവാൻ ഇടയാകുന്നെങ്കിൽ ക്രിസ്ത്യാനികളുടെ ജീവിതലക്ഷ്യത്തിന്റെ ഒരു വലിയ വിജയം അതിലുണ്ടെന്ന് കാണുവാൻ നമുക്ക് കണ്ണുണ്ടാവണം. നൂറ്റാണ്ടുകളായി അടിമത്വത്തിൽ കിടക്കുന്ന പുലയനെ കൈ നീട്ടി ഉയർത്തുന്നതുകണ്ടു് നായരൊ, നമ്പൂരിയൊ ഉൽബുദ്ധനാകുന്നെങ്കിൽ നാം ആഹ്ലാദിക്കുകയാണ് വേണ്ടതു്. രാഷ്ട്രീയ ലക്ഷ്യത്തിൽ മതപരിവർത്തനം ചെയ്യുവാൻ യേശു ക്രിസ്തു ആജ്ഞാപിച്ചിട്ടില്ല. പാപമുക്തിയും, തജ്ജന്യമായ ആത്മസമാധാനവും നൽകുവാൻ ഭൂലോകമെങ്ങും പോയി സുവിശേഷം അറിയിക്കുകയാണ് നമ്മുടെ ദൈവദത്തമായ പ്രഥമകർത്തവ്യഭാരം. പക്ഷെ അതു് രാഷ്ട്രീയശക്തിമൽസരത്തിന് വിനിയോഗിക്കപ്പെടുവാൻ ഇടയാകുന്നെങ്കിൽ ഇതരമതങ്ങൾ അതിൽ അമർഷം കൊള്ളുന്നതാണ്. സിറിയൻ കോൺഗ്രസ്സും കത്തോലിക്ക കോൺഗ്രസ്സും രാഷ്ട്രീയവും സാമ്പത്തികവുമായ ലക്ഷ്യത്തിൽ സംഘടിക്കുന്നതു് ആലോചിച്ചുവേണം. മതേതരരാഷ്ട്രത്തിനുള്ള നമ്മുടെ സംഭാവനാസാദ്ധ്യതകൾ അനവധിയാണ്. ന്യൂനപക്ഷസംരക്ഷണവ്യവസ്ഥകളെ വിവേകപൂർവം തിരസ്കരിച്ച ഇൻഡ്യൻ ക്രിസ്ത്യൻനേതാവിന് ശ്രീ വല്ലഭായി പട്ടേലിന്റെ മുക്തകണ്ഠമായ പ്രശംസ തിരുവനന്തപുരം പ്രസംഗത്തിൽ പ്രകടമാക്കിയിരുന്നു. നമ്മുടെ അവകാശങ്ങളെക്കാൾ കൂടുതൽ നമ്മുടെ കർത്തവ്യങ്ങളെപ്പറ്റി ചിന്തിക്കുമ്പോൾ ലഭിക്കുന്ന ആത്മാർത്ഥമായ പ്രശംസയാണതു്. അതാണ് നാം അർഹിക്കേണ്ടതും. കേവലം അസ്ഥിക്കഷണങ്ങൾക്കുവേണ്ടി കടിപിടികൂടുന്ന നായ്ക്കളെപ്പോലെ അവകാശവാദകോലാഹലം നടത്തുന്നതിലല്ല നമ്മുടെ നേതൃത്വം ഭാരതത്തിന് കൊടുക്കേണ്ടതു്. ഡോക്ടർ ജോൺമത്തായിയെ കേന്ദ്രനിയമസഭയിലെടുത്തതു് ക്രിസ്ത്യൻ പ്രാതിനിധ്യത്തെ പരിഗണിച്ചല്ല. പ്രാപ്തിയും വിശ്വസ്തതയും പരിഗണിച്ചാണ്. പ്രാപ്തി മാത്രം പോരാ. അതു് സർ ഷൺമുഖം ചെട്ടിക്കുമുണ്ടായിരുന്നു. ഒരുത്തമ ധനകാര്യമന്ത്രിക്കുണ്ടായിരിക്കേണ്ട വിശ്വസ്തതയും ആവശ്യമായിരുന്ന സ്ഥാനത്തേക്കാണ് അദ്ദേഹം ക്ഷണിക്കപ്പെട്ടതു്. അത്യധികം പ്രലോഭനങ്ങൾക്ക് വിധേയനായിപ്പോകുന്ന സാഹചര്യങ്ങളിൽ വിശ്വസ്തതയും, കൃത്യനിഷ്ഠയും പരിപാലിക്കണമെങ്കിൽ അസാദൃശമായ സ്വഭാവനിഷ്ഠ ആവശ്യമാണ്. ഇവിടെ ക്രിസ്ത്യാനികളുടെ കയ്യിലാണ് ബാങ്കുകൾ മുഴുവൻ ചെന്നു ചേർന്നിരിക്കുന്നതെന്ന് ഒരു പരാതിയുണ്ടു്. ഓഹരിക്കമ്പിനികൾ നടത്തുന്നതിലും മറ്റുള്ളവരുടെ പണം കൈയ്യിൽ വന്നാൽ വിശ്വസ്തതയോടുകൂടി കൈകാര്യം ചെയ്യുന്നതിലും ക്രിസ്ത്യാനികൾ ഇതരസമുദായങ്ങളെ അപേക്ഷിച്ച് കൂടുതൽ ചുമതലാബോധം പ്രത്യക്ഷപ്പെടുത്തുന്നുവെന്നെ അതിനർത്ഥമുള്ളു. എന്നാൽ ആ മണ്ഡലത്തിലും അനപലപനീയമായവിധത്തിൽ പെരുമാറുന്ന ഒരു കൂട്ടരാണ് നാമെന്ന് അഭിമാനക്കാറായിട്ടില്ല. ഡോക്ടർ ജോൺമത്തായി കേന്ദ്രമന്ത്രിസഭയിൽ നിന്നു മാറുമ്പോൾ പകരം ഒരു ഇൻഡ്യൻ ക്രിസ്ത്യനെ നിയമിക്കണമെന്ന് പ്രധാന മന്ത്രിക്ക് ഒരു ക്രിസ്ത്യൻനേതാവു കമ്പിയടിച്ചതുപോലെ ലജ്ജാവഹമായ പലതും നമ്മുടെ വ്യാപാര വ്യവസായ ജീവിതത്തിൽ കാണുന്നുണ്ടു്. അങ്ങിനെയുള്ള ദൃഷ്യങ്ങൾ മാറാതെ ക്രിസ്ത്യൻജനതയെക്കൊണ്ടുള്ള യഥാർത്ഥ സഹായം ഭാരതത്തിന് ലഭിക്കുന്നതല്ല. കടുക്കനും കുടുംബിയും മാററിയാൽ ക്രിസ്ത്യനാകുമെന്നായിരുന്ന അടുത്തകാലം വരെയുള്ള ധാരണ ഇ

പ്രതിവാരപ്രഭാഷണം (Sermon for the Week)

# പരിശുദ്ധാത്മസ്നാനം

അപ്പൊ പ്രവൃത്തികൾ 2. 1-11

പരിശുദ്ധാത്മസ്നാനം ലഭിക്കുന്നതുവരെ യെരുശലേമിൽ കാത്തിരിക്കണമെന്നു് അപ്പോസ്തലന്മാരോടു പ്രത്യേകം ആജ്ഞാപിച്ചിട്ടാണു് നമ്മുടെ കർത്താവു സ്വർഗ്ഗാരോഹണം ചെയ്തതു്. പരിശുദ്ധാത്മാവിന്റെ വരവു് എപ്പോൾ ഉണ്ടാകുമെന്നോ ഏതുവിധത്തിലായിരിക്കുമെന്നോ താൻ അവരോടു പറഞ്ഞിരുന്നില്ല. "എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തിലഭിച്ചിട്ടു് യെരുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികളാകും" എന്നുള്ള വാഗ്ദാനം താൻ അവർക്കു നൽകിയിരുന്നു. ഏതുപ്രകാരം നമ്മുടെ കർത്താവു് യോർദ്ദാൻ നദിയിൽ യോഹന്നാനിൽ നിന്നേററ സ്നാനം തന്റെ പരസ്യശുശ്രൂഷയുടെ പ്രാരംഭമായിരുന്നുവോ അപ്രകാരം സഭയുടെ പരിശുദ്ധാത്മസ്നാനം സഭ സുവിശേഷഘോഷണമാകുന്ന ഒരു അഖിലലോക പരിപാടിയിൽ പ്രവേശിക്കുന്നതിന്റെ പ്രഥമ പടിയായിരുന്നു. ആജ്ഞാനുസരണം, അപ്പോസ്തലന്മാർ മററുവിശ്വാസികളുടെ കൂട്ടത്തോടുചേർന്നു്—"ഏകദേശം നൂററിരുപതു പേരുള്ള" ആ സംഘം—പ്രാർത്ഥനയോടുകൂടി യെരുശലേമിൽ കാത്തിരുന്നു. പെന്തിക്കോസ്തിപെരുനാളിൽ സംബന്ധിക്കുന്നതിനായി ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും വന്നുചേർന്നിരുന്ന യഹൂദന്മാരിൽ ചിലരും അവരോടുകൂടെ ചേർന്നിരുന്നു എന്നനുമാനിക്കാം. പെന്തിക്കോസ്തി യെഹൂദന്മാരുടെ വിളവെടുപ്പുത്സവമായിരുന്നു. ആദ്യഫലങ്ങളെ ശേഖരിച്ചു് യെഹോവയ്ക്കു കാഴ്ചവെയ്ക്കുകയും വിളവെടുപ്പിനായി യെഹോവയ്ക്കു സ്തോത്രം ചെയ്യുകയും ചെയ്‌വാൻ ലോകമെങ്ങും ചിന്നിച്ചിതറി പാർത്തിരുന്ന യഹൂദന്മാർ വർഷംതോറും യെരുശലേമിൽ വന്നുകൂടി പെന്തിക്കോസ്തി ദിനം സഘോഷം കൊണ്ടാടിയിരുന്നു. ഒരു ആത്മീയ വിളവെടുപ്പിനെ കുറിക്കുന്ന പരിശുദ്ധാത്മസ്നാനം സഭയ്ക്കു നൽകുവാൻ ദൈവം ഈ ദിവസത്തെ തെരഞ്ഞെടുത്തതു് അന്വർത്ഥമായി കണക്കാക്കാവുന്നതാണു്. പിൽക്കാലങ്ങളിൽ യഹൂദന്മാർ പെന്തിക്കോസ്തിദിനത്തെ യഹോവ കല്പനകൾ നൽകിയതിന്റെ വാർഷികദിനമായിട്ടും പരിഗണിച്ചിരുന്നു. ആ ദിവസം തന്നെ പരിശുദ്ധാത്മസ്നാനമുണ്ടായതു് കല്പലകകളിന്മേൽ എഴുതപ്പെട്ട നിയമത്തിന്റെ പൂർത്തീകരണമായി, ദൈവ മനുഷ്യഹൃദയങ്ങളിന്മേൽ സ്വാതന്ത്ര്യത്തിന്റെ പരിപൂർണ്ണനിയമമായ ജീവന്റെ നിയമം എഴുതിയതിനെ കുറിക്കുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നു. ഏതായാലും പരിശുദ്ധാത്മാവിന്റെ വരവിനെക്കുറിച്ചുള്ള അറിവു് യഹൂദലോകത്തിലെങ്ങും പ്രചരിപ്പിക്കുവാൻ നാനാദേശത്തുനിന്നും വന്ന ആ ജനക്കൂട്ടം സഹായിച്ചു എന്നുള്ളതിൽ പക്ഷാന്തരമില്ല. പെന്തിക്കോസ്തി ആഴ്ചയുടെ ആദ്യത്തെ ദിവസമായ ഞായറാഴ്ചയായിരുന്നു. ഉയിർപ്പും ആ ദിവസം തന്നെ ആയിരുന്നു. അതുകൊണ്ടു് ഞായറാഴ്ചദിവസം, നമ്മുടെ കർത്താവു് തന്റെ ഉയിർപ്പിനാൽ മരണത്തിന്മേൽ ജയം നേടിയ ആ സംഭവത്തെയും, പരിശുദ്ധാത്മാവു് ശക്തിയോടുകൂടി സഭയിൽ പ്രവേശിച്ചു് തന്റെ ജീവപ്രദായകമായ വേല സഭയിൽ ആരംഭിച്ച ആ സംഭവത്തെയും സ്മരിക്കുവാനുള്ള അവസരമായി നമുക്കു പരിഗണിക്കാം. എന്നാൽ പെന്തിക്കോസ്തിപ്പെരുനാളിന്റെ ഈ ദിവസം പരിശുദ്ധാത്മാവിന്റെ വരവിനെ പ്രത്യേകമായി കൊണ്ടാടുവാനും സ്വീകരിക്കുവാനും സഭ നിർദ്ദേശിച്ചിരിക്കുന്നു.

ആദ്യത്തെ ആ പെന്തിക്കോസ്തിനാൾ നടന്ന സംഭവത്തിലേക്കു നമുക്കു് ഒന്നു തിരിഞ്ഞുനോക്കാം. സംഭവം നടന്നതു് രാവിലെ ഒമ്പതുമണിക്കു മുമ്പുള്ള സമയത്തായിരുന്നു. ഏകദേശം നൂററിരുപതുപേരുള്ള ആ സംഘം പ്രാർത്ഥനയിൽ ജാഗരൂകരായിരുന്നു എന്നുള്ളതിനു സംശയമില്ല. പരിശുദ്ധാത്മസ്നാനത്തെക്കുറിച്ചുള്ള കർത്താവിന്റെ വാഗ്ദാനം അവരുടെ ചിന്തയിൽ ഉണ്ടായിരുന്നിരിക്കണം. "പെട്ടെന്നു് കൊടുങ്കാററടിക്കുന്നപോലെ ആകാശത്തുനിന്നും ഒരു മുഴക്കം ഉണ്ടായി അവർ ഇരുന്നിരുന്ന വീടു മുഴുവനും നിറച്ചു." ഈ സംഭവത്തെ വീടിനു പുറത്തുണ്ടായ ഒരു സാധാരണ കൊടുങ്കാററായിട്ടോ ഏതോ ഒരു പ്രത്യേക അനുഭവത്തിനായി കാത്തിരുന്ന ഒരു കൂട്ടം ആളുകളുടെ കേവലം അന്തർമുഖമായ അനുഭവമായിട്ടോ വ്യാഖ്യാനിച്ചാൽ മതിയാകയില്ല! അവർ കൂടിയിരുന്ന വീടിനകത്തു് അസാധാരണമായ ഒരു മുഴക്കം ഉണ്ടായതായും ആ മുഴക്കം കേട്ടു് പുറത്തുനിന്നും വലിയ പുരുഷാരം അവിടെ തിങ്ങിക്കൂടിയതായും രേഖപ്പെടുത്തിയിരിക്കുന്നു. ഈ ശബ്ദത്തെത്തുടർന്നു് "അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു." "അവൻ നിങ്ങളെ പരിശുദ്ധാത്മാവിലും തീയിലും സ്നാനമേല്പിക്കും." എന്നു യോഹന്നാൻസ്നാപകൻ മുമ്പു പറഞ്ഞ വാക്കുകൾ അവരിൽ ചിലരെങ്കിലും അപ്പോൾ ഓർത്തിരിക്കണം. മോശയ്ക്കു മുൾപ്പടർപ്പിന്റെ നടുവിൽനിന്നു് അഗ്നിജ്വാലയിൽ ദൈവദൂതൻ പ്രത്യക്ഷനായതും (പുറപ്പാടു് 3: 2) കർമ്മേൽ പർവ്വതത്തിൽവച്ചു് യഹോവയുടെ തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും ദഹിപ്പിച്ചതും (I രാജാ. 18: 38) യെ

---

പ്പോൾ അ വ്യത്യാസവുമില്ല. സ്ഥായിയായ ഗുണവിശേഷങ്ങളും സേവനസന്നദ്ധതയും ക്രൈസ്തവസഭകളും കേന്ദ്രങ്ങളും, യേശുക്രിസ്തുവിന്റെ വാഗ്ദാനസാഫല്യംമൂലം പ്രത്യക്ഷപ്പെട്ടതിയാൽ ഭാരതത്തിൽനിന്നു് ക്രൈസ്തവർ ഏതെങ്കിലും കാരണത്താൽ പാടെ നിർമ്മാർജ്ജനം ചെയ്യപ്പെടുവാൻ ഇടവന്നാൽ പോലും, അടുത്ത ക്ഷണത്തിൽ, അവരെ നിർബന്ധിച്ചു ഇവിടെ കൊണ്ടുവരുവാൻ സംഗതിയാകുമെന്നുള്ളതിനു സംശയമില്ല. സ്നേഹവും സത്യസന്ധതയും സേവനതല്പരതയും പരിശ്രമശീലവും തികഞ്ഞ ഒരുജനവിഭാഗത്തെ ആർക്കാണു്, എവിടെയാണു് വേണ്ടാത്തതു്. അങ്ങനെയുള്ള പരമോദ്ദേശങ്ങളിൽ നിന്നു നാം വ്യതിചലിക്കുമ്പോൾ മാത്രമാണു് ഭീരുക്കളെപ്പോലെ നാം വെപ്രാളം കൊള്ളേണ്ടതായിവരുന്നതു്. ഈ ദൃഢമായ ധർമ്മബോധം നമ്മെ ഭരിക്കുന്നില്ലെങ്കിൽ നാം ഇവിടെ ഒരു ന്യൂനപക്ഷമായിതന്നെ മതത്തിന്റെ പേരിൽ നിലകൊള്ളുവാൻ എന്തു് അർഹതയാണുള്ളതെന്നു് നാം സ്വയം ചോദിക്കേണ്ടതുണ്ടു്. മതമല്ല അപകടത്തിലായതു്. മതബോധംവെടിഞ്ഞ മതാനുസാരികൾ ഒരു പക്ഷെ അപകടത്തിലായെന്നു് പരിഭ്രമിക്കുവാനവകാശമുണ്ടു്. ഹൈന്ദവചരിത്രവും ഭാരതത്തിലെ ക്രൈസ്തവചരിത്രവും പുതിയ അദ്ധ്യായങ്ങളിലേക്കു് പ്രവേശിക്കുകയാണു്. സ്വതന്ത്രഭാരതത്തിന്റെ സംവിധാനത്തിൽ ഭാരതീയരാണെന്നുള്ള പ്രഥമബോധത്തോടുകൂടി നാം പരസ്പരം സഹകരിക്കുന്നതിനു പകരം "മതം അപകടത്തിൽ" എന്നും മററും വിളിച്ചുകൂകി ഭ്രാന്തു പിടിച്ചാൽ ഇവിടെ നാം മതം മാത്രമല്ല മററുപലതും നശിപ്പിക്കുമെന്നുള്ള ബോധം നമ്മെ കൈവെടിയാതിരിക്കട്ടെ.

# വിശ്വദീപം

## ബാലകാണ്ഡം (തുടർച്ച)

(പുത്തൻകാവു് മാത്തൻ തരകൻ)

### ജറുശലേം

പേർഷ്യസ്സധീശനാം "സൈറസ്സ്" പിന്നീട്ട
ബാബിലോൺ രാജ്യം പിടിച്ചു പടവെട്ടി
പാർത്തിലങ്ങിങ്ങടിമകളായ് വാണ
യൂദരെയെല്ലാം വിമുക്തരാക്കിത്തീർത്തു.
ദേവാലയം പുതുതായിപ്പണിയുവാ-
നാവീരഭൂപതിയൂദരോടോതിനാൻ.
ദേവാലയം പുതുതായ്പ്പണിതെങ്കിലും
കൈവശമാക്കി ശത്രുക്കളാമന്ദിരം.
ക്ഷാമം, നിരോധനം, യുദ്ധമിത്യാദിയാ-
ലാമന്ദിരോപാന്ത ഭൂമിയശേഷവും
താറുമാറായിക്കിടന്നു പോയന്യരാം
ക്രൂരനൃപന്മാർതൻ കയ്യേററം കൊണ്ടഹോ.
കാലങ്ങളേറെക്കഴിഞ്ഞപ്പോൾ യൂദരെ —
പ്പാലിക്കുവാൻവന്ന "യൂദാസ്മക്കാബിയസ്"
സ്വാതന്ത്ര്യ സംഗരമാടിത്തൻ ജന്മഭൂ—
സ്വാധീനമാക്കിജ്ജനങ്ങളെപ്പാലിച്ചു.
എങ്കിലോ പിന്നന്തഃഛിദ്രങ്ങളുണ്ടായ്
സങ്കടമായ്യൂദന്മാർക്കു വർദ്ധിച്ചു.
ആഭ്യന്തരാഹവം തീർക്കുവാൻ റോമിൽനി-
ന്നഭ്യാഗതന്മാരായ് വീര സേനാനികൾ.
അന്നുതുടങ്ങിയിപ്പട്ടണം റോമിന്റെ
വന്നുകത്തിൻകീഴിലായിച്ചമഞ്ഞുതെ.
അന്നത്തെ വാസന്ത സന്ധ്യയിലീവക-
കന്യകാനന്ദനൻ ചിന്തിച്ചുവാഴവെ
സത്വരമസ്തമിച്ചു ദിനനായകൻ
തീർത്ഥാടകാവലി വിശ്രമം കൈക്കൊണ്ടു
മാതാപിതാക്കളോടൊത്തൊലിവിൻമല —
മീതെ മഹേശനത്താഴവും ഭക്ഷിച്ചു.
കുന്നിൻചരിവുകൾതോറുംജ്വലിക്കുന്ന
വഹ്നികണ്ടും ജനനിശ്വാസങ്ങൾ കേട്ടും
പിറേറദിനത്തിൻ പ്രഭാതം പ്രതീക്ഷിച്ചും
പാവനശീലനാബാലനുറങ്ങിനാൻ.

---

ഹസ്ക്കേൽ പ്രവാചകൻ കണ്ട "കൊടുങ്കാററും വലിയ മേഘവും പാളിക്കത്തുന്ന തീയും" (യെഹെ. 1: 4) സുപരിചിതമായിരുന്ന ആ സംഘത്തിനു് കൊടുങ്കാററിലും തീജ്വാലയിലും ദൈവത്തിന്റെ പ്രത്യേക സാന്നിദ്ധ്യം തിരിച്ചറിയുവാൻ എളുപ്പമായിരുന്നിരിക്കണം. ആ സംഭവങ്ങളും ഇതും തമ്മിലുള്ള ഒരു പ്രധാനവ്യത്യാസം അഗ്നിജ്വാല വിഭജിക്കപ്പെട്ടു് നാവുകൾപോലെ അവരിൽ ഓരോരുത്തന്റെ മേൽപതിഞ്ഞു എന്നുള്ളതായിരുന്നു. ആത്മാവിന്റെ ദാനം മുൻകാലത്തെപോലെ ചില തെരഞ്ഞെടുക്കപ്പെട്ട വ്യക്തികൾക്കു മാത്രമുള്ളതല്ലെന്നും, പ്രത്യുത, കർത്താവിന്റെ ജനത്തിനു ആകമാനം ഉള്ളതാണെന്നും ഇതിനാൽ പ്രത്യക്ഷമായി. (അപ്പോ: പ്ര: 2; 17)

"എല്ലാവരും പരിശുദ്ധാത്മാവു നിറഞ്ഞവരായി ആത്മാവു അവർക്കു ഉച്ചരിക്കാൻ നൽകിയതുപോലെ അന്യഭാഷകളിൽ സംസാരിച്ചു തുടങ്ങി". പെന്തിക്കോസ്തി നാളിൽ ഉണ്ടായതായി വി. ലൂക്കോസ് രേഖപ്പെടുത്തിയിട്ടുള്ള ഈ 'അന്യഭാഷാനൽവരം, മനസ്സിലാക്കുവാനോ വ്യാഖ്യാനിക്കാനോ വളരെ പ്രയാസമുള്ള ഒരുകാര്യമാണ്. പലഭാഷകൾ സംസാരിച്ചിരുന്ന ഒരു ജനക്കൂട്ടത്തെ അഭിമുഖീകരിക്കുവാൻ ദൈവം വിശ്വാസികളുടെ ആ കൂട്ടത്തിനു പ്രത്യേകമായി പ്രദാനം ചെയ്ത ഒരു നൽവരമായിരുന്നു അതെന്നു വിശ്വസിക്കാതിരിപ്പാൻ നിർവാഹമില്ല. എന്നാൽ ആ ജനക്കൂട്ടം സംസാരിച്ചിരുന്ന ഭാഷകളുടെ വിവിധത്വം എത്രമാത്രമുണ്ടായിരുന്നുഎന്നു ചിന്തിക്കേണ്ടതാണ്. അവരിൽ എല്ലാവരും തന്നെ അറമെയിക്കു് (Aramaic) ഭാഷയുടെ ഏതെങ്കിലും വകഭേദമോ, യവനായ ഭാഷയോ അറിഞ്ഞിരുന്നു എന്നനുമാനിക്കുന്നതിൽ വലിയ തെററുണ്ടോ?. അപ്പോസ്തോലന്മാരും മററുംഅവർക്കു് ഏറെക്കുറെ പരിചയമായിരുന്ന രണ്ടു ഭാഷകളിലും പരിശുദ്ധാത്മപ്രചോദനം ലഭിച്ച ഈഅവസരത്തിൽ പ്രാഗത്ഭ്യത്തോടെ സംസാരിച്ചെന്നും കൂടിയിരുന്നവരെല്ലാവരും അവരുടെ ദൂതിനെ ഗ്രഹിച്ചു എന്നും നമുക്കു ന്യായമായി വിചാരിക്കരുതോ?. അന്നത്തെ പൊതുഭാഷയായിരുന്നയവനായഭാഷയിൽക്കൂടെ സുവിശേഷം പരിഷ്കൃതലോകമെങ്ങും എത്തിച്ചേരത്തക്കവണ്ണം അക്കാലത്തു ഒരു പൊതുഭാഷയുണ്ടായി എന്നുള്ളതു് കർത്താവിന്റെ വരവിനായി ദൈവം ലോകത്തിൽ ചെയ്ത ഒരുക്കത്തിൽ ഒരു പ്രധാന കാര്യമായിരുന്നു. അന്യഭാഷാവരം സുവിശേഷപ്രചരത്തിനായിട്ടോ സുവിശേഷകരുടെ വേലയെ ലഘൂകരിക്കുന്നതിനായിട്ടോ കാര്യമായി ഉപകരിച്ചതായും കാണുന്നില്ല. അതുകൊണ്ടു പെന്തിക്കോസ്തി നാളിൽ ഉണ്ടായതായ അന്യഭാഷാവരം പരിശുദ്ധാത്മാവു് ഒരു പ്രത്യേകരീതിയിൽ സഭയിൽ പ്രത്യക്ഷപ്പെട്ട ആ ചരിത്ര സംഭവത്തിന്റെയും ആ സ്വർഗ്ഗീയ ദാനത്തിന്റെ യാഥാർത്ഥ്യത്തിന്റെയും കാതലിക സഭയുടെ ആത്മീയ പുരോഗമനത്തിൽ സകല വർഗ്ഗീയ വ്യത്യാസങ്ങളും മാനുഷികതടസ്സങ്ങളും തട്ടിമാററപ്പെട്ടതിന്റെയും ഒരു ലക്ഷ്യമായിട്ടു നാം മനസ്സിലാക്കേണ്ടതാണ്.

പെന്തിക്കോസ്തിദിനത്തിൽ വി: പത്രോസ് ചെയ്ത പ്രസംഗം തന്റെ ജീവിതത്തിൽ ഉണ്ടായ അൽഭുതകരമായ രൂപാന്തരത്തെ പ്രത്യക്ഷപ്പെടുത്തുന്നുണ്ടു്. പെസഹാദിവസത്തിൽ കണ്ട പത്രോസിനെയല്ല പെന്തിക്കോസ്തി ദിവസത്തിൽ നാം കാണുന്നതു്. പത്രോസ് ഒരു പുതിയ സൃഷ്ടിയായിത്തീർന്നിരുന്നു എന്നു പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല. അന്യാദൃശമായ ധൈര്യത്തിന്റെയും ജ്ഞാനത്തിന്റെയും ദൈവരാജ്യധർമ്മങ്ങളെക്കുറിച്ചുള്ള ഒരു പുതിയ ഗ്രാഹ്യത്തിന്റെയും ഒരു സമ്മേളനമാണ് വി: പത്രോസിൽ അന്നു കാണപ്പെട്ടതു്. അതേ ആത്മാവു് തന്നെ മററു വിശ്വാസികളിലും പ്രത്യക്ഷപ്പെട്ടു. അന്നുമുതൽ അപ്പോസ്തോലിക സഭയുടെ സകലപ്രവർത്തനങ്ങളിലും ദൈവദത്തമായ ഒരു പുതിയ ശക്തി വ്യാപരിച്ചതായി അവർക്കും മററുള്ളവർക്കും അനുഭവപ്പെട്ടു. ഈ ആത്മിക പരിവർത്തനത്തിലാണ് – ബാഹ്യമായ കൊടുങ്കാററിലും അഗ്നിജ്വാലയിലും അന്യഭാഷാവരത്തിലും അല്ല — പരിശുദ്ധാത്മസ്സാന്നിദ്ധ്യത്തിന്റെ അത്ഭുതവശം നാം

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

ശിഷ്യൻ എന്ന പദത്തിൻെറ അർത്ഥം അനുയായി, അദ്ധ്യേതാവ് എന്നിപ്രകാരം നിർവ്വചിക്കാമെന്നു തോന്നുന്നു ഒരു ക്രൈസ്തവൻ ശിഷ്യനെന്ന നിലയിൽ അവൻെറ ഗുരുവായ ക്രിസ്തുവിൽ നിന്നു് പഠിച്ചു് അവനെ അനുഗമിക്കുന്നതിനു് ശ്രമിക്കുന്നു. യേശു പഠിപ്പിച്ചതു് പരമപ്രധാന്യമുള്ള കാര്യങ്ങളാണു്. എന്നാൽ അതിലും സർവ്വപ്രധാനമാണു അവിടുത്തെ ജീവിതം. ആ ജീവിതത്തിൽ നിന്നു് നാം പലതും പഠിക്കേണ്ടതുണ്ടു്. സുവിശേഷങ്ങൾ കർത്താവിൻെറ ജീവിതം, ഉപദേശങ്ങൾ എന്നിവയുടെ ഒരു രേഖയാകുന്നു. അതുപോലെ അ.പ്രവൃത്തികളും ലേഖനങ്ങളും ക്രിസ്തുശിഷ്യന്മാരുടെ ചിത്രങ്ങൾ നമുക്കു നൽകുന്നു. ഈ വീക്ഷണത്തോടെ നാം നോക്കുമ്പോൾ പുതിയനിയമം മുഴുവനായി തന്നെ ക്രിസ്തീയ ശിഷ്യത്വത്തിനുള്ള ഒരു **Manual** ആണെന്നു പറയാം. അടുത്ത കുറഞ്ഞൊരു വാരങ്ങളിലേക്കുള്ള കുറിപ്പുകൾ ക്രിസ്തീയ ജീവിതപഥത്തിൻെറ ചില പ്രത്യേകതകൾ ചൂണ്ടിക്കാണിക്കുന്നതിനുപകരിക്കത്തക്ക വിധത്തിലാണു എഴുതപ്പെട്ടിട്ടുള്ളതു്. അവയിൽ ഭൂരിഭാഗവും വി. ലൂക്കോസിൻെറ സുവിശേഷത്തിൽ നിന്നാണു് തെരഞ്ഞെടുത്തിരിക്കുന്നതും. ഈ കുറിപ്പുകൾ The Bible Reading Fellowship-ൽ നിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നോട്ടുകളെ ആശ്രയിച്ചാണു തയാറാക്കപ്പെട്ടിട്ടുള്ളതു്.

തിങ്കൾ. ലൂക്കോ. 3.1-6.

ദൈവത്തിൻെറ അഭിഷിക്തൻെറ വരവിനു് ജനങ്ങളെ ഒരുക്കുവാൻ യോഹന്നാൻ മാംദാനാ അയയ്ക്കപ്പെട്ടു. യഹൂദന്മാരുടെ പ്രതീക്ഷകളിൻപ്രകാരം മശിഹായുടെ ആഗമനം ഏലിയായുടെ പുനരാഗമനംമൂലം പ്രഖ്യാപിക്കപ്പെടേണ്ടിയിരുന്നു. വരുവാനിരിക്കുന്ന ഏലിയാ ഇവനാകുന്നു എന്നു് കർത്താവു് തന്നെ ഒരവസരത്തിൽ പറയുന്നുമുണ്ടു. യെശയ്യാ പ്രവാചകൻേറതായി നാമിന്നുവായിച്ച ഈ പ്രവചനഭാഗം വീണ്ടെടുപ്പുകാരൻെറ വരവിനുള്ള ഒരുക്കങ്ങളെ ദീർഘദർശനം ചെയ്യുന്നു. യോഹന്നാൻ മാംദാനായുടെ സന്ദേശം ഒരു അന്ത്യസന്ദേശമായിരുന്നില്ല. തന്നേക്കാൾ പ്രബലനായ ഒരുവനെ താൻ ചൂണ്ടിക്കാണിച്ചു കൊണ്ടു് അവൻ മനുഷ്യരെ അനുതാപത്തിനു് ആഹ്വാനം ചെയ്തു. അനുതാപം ഒരുമാനസ്സാന്തരവും ദൈവത്തിങ്കലേക്കുള്ള ഒരു തിരിച്ചു വരവുമാകുന്നു. അതിൻെറ പൂർണ്ണതയിൽ, അത്ര സമൂലമായ മറൊരനുഭവം മനുഷ്യനുണ്ടാകാനില്ല. കർത്താവിൽ നിന്നു പഠിക്കുന്നതിനു് ഒരു പ്രഥമപടിയെന്നപോലെ ഒരു മനസ്സുതിരിവാവശ്യമാകുന്നു. നമ്മുടെ ജീവിതഗതിയെപ്പററിയുള്ള ബോധം, ദൈവത്തിങ്കലേക്കു തിരിയുന്നതിനുള്ള ഒരു സന്നദ്ധത ഇവയെല്ലാം കർതൃശിഷ്യനായി തീരുവാനാഗ്രഹിക്കുന്നവനു കൂടിയേ തീരൂ. ആ ശിഷ്യത്വത്തിനു ബാധകമായി നിൽക്കുന്ന രണ്ടു തടസ്സങ്ങൾ നിഗളവും സ്വയസതൃപ്തിയുമാകുന്നു. എല്ലാത്തരത്തിലും പൂർണ്ണനെന്നും യോഗ്യനെന്നും താനെ ചിന്തിക്കുന്ന ഒരുവനു് യാതൊന്നും പഠിക്കുവാൻ സാധ്യമല്ല.

ചൊവ്വാ. മത്തായി 6. 16-21.

ദൈവത്തിൻെറ സഹായവും നടത്തിപ്പും ആവശ്യമാണെന്നുള്ള ബോധത്തിൽ നിന്നു് അനുതാപം പലപ്പോഴും ജനിക്കുന്നു എങ്കിലും അതോടൊപ്പം ദൈവികദാനങ്ങളെ ദുർവ്വിനിയോഗം ചെയ്തതുമൂലമാണു് ഈനിലയിലെത്തിയതെന്നും അങ്ങനെ പാപി അവൻെറ അധഃപതനാവസ്ഥയ്ക്കുത്തരവാദിയാണെന്നുമുള്ള ബോധവും ആവശ്യമാകുന്നു. അങ്ങനെ നമ്മുടെ തെററുകളെക്കുറിച്ചുള്ള ഖേദത്തോടും വിനയത്തോടും കൂടിയായിരിക്കണം നാം ദൈവത്തിങ്കലേക്കു് തിരിയുക. അങ്ങനെയുണ്ടാകുന്ന ഖേദം വ്യർത്ഥജല്പനങ്ങളിലും വികാരപ്രകടനത്തിലും പര്യവസാനിക്കാതെ നമ്മുടെ ഭാവി ജീവിതത്തെ നേർവഴിയിൽ നയിക്കുന്നതിലുള്ള ശ്രമത്തിലേക്കു് നമ്മെ നയിക്കണം. കർതൃശിഷ്യന്മാർ മാനസാന്തരത്തിൻെറയും ജീവിതശിക്ഷണത്തിൻെറയും ലക്ഷ്യമായി ഉപവസിക്കുക പതിവായിരുന്നു. കർത്താവു് സ്വജീവിതത്താലും മാതൃകയാലും അതിനവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. എന്നാൽ അപ്രകാരമുള്ള പരിപാടികൾ രഹസ്യമായിരിക്കണമെന്നു് അവിടുത്തേക്കു് നിർബന്ധവുമുണ്ടായിരുന്നു. മനുഷ്യപ്രശംസയല്ലല്ലോ ആവശ്യം. ഈ വിധത്തിൽ ഉപവാസം സത്യ അനുതാപത്തിൻെറ ഒരു ലക്ഷണവും മനുഷ്യവികാരങ്ങളെ നിയന്ത്രിക്കുന്നതിനുള്ള ഒരുപാധിയും അങ്ങനെ സത്യഅനുതാപത്തിനു സഹായിക്കുന്ന ഒരു വ്യായാമവുമായി പരിണമിച്ചു. ഇതുകൊണ്ടാണു് പ്രത്യേക ഉപവാസകാലങ്ങൾ സഭയിൽ നിന്നു് നിർദ്ദേശിച്ചിരിക്കുന്നതു്. നമ്മുടെ അഗ്രഹവും വേച്ഛയും ഭൗതികസൗഭാഗ്യത്തിലോ അതോ ആത്മീകകാര്യങ്ങളിലോ? അധികാരം, പ്രതാപം ഇവ നേടുന്നതിനുള്ള നമ്മുടെ ആഗ്രഹങ്ങൾ നിയന്ത്രിക്കുന്നതിനു് നാമെന്തുചെയ്യുന്നു.

ബുധൻ. ലൂക്കോസ്. 2.1-14.

“ഭൂമിയിൽ, ദൈവപ്രസാദമുള്ള മനുഷ്യർക്കു് സമാധാനം.” നാമെല്ലാവരും സമാധാനം കാംക്ഷിക്കുന്നുണ്ടു്. എന്നാൽ നാമാഗ്രഹിക്കുന്ന പല സാധനങ്ങളും സമാധാനദായകമല്ല. ക്രിസ്തുമസ്സ് നൽകുന്ന സന്ദേശം കാതോലിക (**universal**) മാകുന്നു. എന്നാൽ ഒരു ക്രിസ്ത്യാനി അതു വ്യാഖ്യാനിക്കുന്നതു് യോഹന്നാൻ 1. 1-14ൽ കാണുന്ന ഭാഗത്തെ ആശ്രയിച്ചാണു! ബേതലഹേമിലെ ശിശു ദൈവത്തിൻെറ വചനം ജഡം ധരിച്ചവനാണു. അതെ, ദൈവം മനുഷ്യനായി കാണപ്പെട്ടവൻ തന്നെ. അതുകൊണ്ടു് യേശുവിനെ അനുഗമിക്കുന്നവർ വഴിയും സത്യവും ജീവനും ആയവനെയാണു അനുഗമിക്കുന്നതു്. അവൻ മാനുഷികഭാഷയിൽ നമ്മോടു സംസാരിക്കുന്നു. ദൈവത്തിലുള്ള യഥാർത്ഥജീവിതത്തിലേക്കു് നമ്മെ ആനയിക്കുന്ന രക്ഷിതാവും അവൻ തന്നെ. സത്യം, നന്മ, പൂർണ്ണജീവിതം ഇവ കാംക്ഷിക്കുന്ന സർവ്വലോകരുടെയും ആശാസാഫല്യമാണു അവൻ. മനുഷ്യൻെറ ആവശ്യങ്ങൾക്കു് ദൈവം നൽകിയ മറുപടിയാണു് യേശുക്രിസ്തു. “ദൈവത്തിൻെറ ധനം, ജ്ഞാനം, അറിവു എന്നിവയുടെ ആഴം” നിർണ്ണയിക്കുവാൻ ആർക്കു കഴിയും?

വ്യാഴം. ലൂക്കോസ് 2. 21-24

യേശു ജനിച്ചു് എട്ടാംദിവസം പരിഛേദനയും നാല്പതുദിവസങ്ങൾക്കുശേഷം ദേവാലയത്തിൽവച്ചു് ശുദ്ധീകരണവും നടന്നു. ഇവയെല്ലാം യഹൂദന്യായപ്രമാണ പ്രകാരം നടത്തി. അങ്ങനെ ദൈവപുത്രൻ മനുഷ്യനിയമങ്ങൾ അനുഷ്ഠിച്ചു് തൻെറ ജീവിതവിളി നിറവേററുകയാണു്. പരിഛേദനയിലുള്ള രക്ത ചിന്തൽ, ദേവാലയത്തിൽവച്ചു നടന്ന സമർപ്പണം ഇവയിലെല്ലാം മരണത്തോളം അനുസരണമുള്ളവനായിരുന്ന മഹാപുരോഹിതൻെറയും ബലിസാധനത്തിൻെറയും നിഴൽ കാണുന്ന ക്രൈസ്തവ ഭക്തന്മാരുണ്ടു്. പുതിയനിയമം സ്ഥാപിക്കുന്നതിനുവന്ന ക്രിസ്തു പഴയനിയമപ്രമാണത്തിൻെറ ചട്ടക്കൂട്ടിൽനിന്നുകൊണ്ടാണതുചെയ്തതു് എന്നുള്ളതു ശ്രദ്ധേയമാകുന്നു. ദൈവം ഒരിക്കലും തൻെറ നിയമങ്ങൾക്കെതിരായി പ്രവൃത്തിക്കുന്നില്ല. പഴയ സത്യങ്ങൾ അവഗണിക്കുന്നവർക്കു നൂതന സത്യങ്ങൾകണ്ടുപിടിക്കുക സാധ്യവുമല്ല.

അറിയപ്പെട്ടിട്ടുള്ള ദൈവേഷ്ടം അനുസരിക്കുകയാണ് ദൈവേഷ്ടം എന്തെന്ന് കൂടുതലായി അറിയുന്നതിനുള്ള മാർഗ്ഗം.

സഭയുടെ മാർഗ്ഗത്തെ അഭംഗം അനുസരിക്കുന്നതിനു ശ്രമിക്കുന്നവർക്കേ സൃഷ്ടിപരമായി വിമർശിക്കുന്നതിനും പുനരുദ്ധാരണത്തിനുള്ള മാർഗ്ഗനിർദ്ദേശം ചെയ്യുന്നതിനുമുള്ള ദീർഘദൃഷ്ടി ലഭിക്കുന്നുള്ളു.

വെള്ളി. ലൂക്കോ. 2. 41—52.

നമ്മുടെ കർത്താവിന്റെ ബാല്യകാലജീവിതഘട്ടത്തെ സ്പർശിക്കുന്ന ഒരു സംഭവമേ നമുക്കു ലഭിച്ചിട്ടുള്ളു. ആ സംഭവം മതപരമായ ജ്ഞാനം അവിടുന്ന് എപ്രകാരം സമ്പാദിച്ചു എന്നും തന്റെ പിതാവിന്റെ കാര്യങ്ങളിൽ വ്യാപൃതനായിരിക്കേണ്ട ആവശ്യകതാബോധം തനിക്ക് എത്രശക്തിയായിരുന്നു എന്നും നമ്മെ പഠിപ്പിക്കുന്നു. ക്രിസ്തു മനുഷ്യനെന്ന നിലയിൽ തന്റെ ബുദ്ധിയും മനസ്സും ഉപയോഗിച്ച് കാര്യങ്ങൾ ഗ്രഹിക്കേണ്ടതാവശ്യമായിരുന്നു. അങ്ങനെ എങ്കിൽ തിരുവെഴുത്തുകൾ പഠിക്കുകയും ദൈവേഷ്ടം നിവൃത്തിക്കുകയും ചെയ്യുന്നതിൽ തന്റെ അനുയായികൾ വ്യാപൃതരായിരിക്കേണ്ട ആവശ്യമെത്രയധികമാകുന്നു. ക്രിസ്തീയമായ ശിക്ഷണജീവിതത്തിന്റെ ഒരു അവിഭാജ്യഘടകമാണ് ഇതു്. തന്മൂലം ദൈവവുമായി നമുക്കുള്ള ബന്ധത്തെപ്പററി സംജാതമാകുന്ന ബോധം ശക്തമാകുകയും ചെയ്യുന്നു. ശൈശവകാലം മുതൽ തന്നെ ശിശുക്കളെ ദൈവികജ്ഞാനത്തിലും അവർ ദൈവമക്കളാകുന്നു എന്ന ബോധത്തിലും വളർത്തേണ്ട ചുമതല സഭയ്ക്കുണ്ടു. ഇക്കാര്യത്തിൽ ഓരോ ക്രൈസ്തവവ്യക്തിക്കും ഒരു വലിയ ചുമതലയുമുണ്ടു്.

നാം തിരുവെഴുത്തുകൾ ക്രമമായി വായിച്ചു പഠിച്ച് അങ്ങനെ ദൈവത്തെക്കുറിച്ച് കൂടുതൽ അറിയുന്നതിൽ ശ്രദ്ധയുള്ളവരാണോ. അതുപോലെ തന്നെ ശിശുക്കൾക്കു വേദപുസ്തകപരമായും മററുമുള്ള ജ്ഞാനം നൽകുന്നതിനു നടത്തപ്പെടുന്ന സംഘടിത ശ്രമങ്ങളിൽ നാമെന്തു പങ്കുനിർവഹിക്കുന്നു.

ശനി. മത്തായി. 4. 1—11

നമ്മുടെ കർത്താവിന്റെ പരീക്ഷകളെപ്പററി സുവിശേഷ കർത്താക്കൾക്കു ലഭിച്ച അറിവു കർത്താവിൽനിന്നുതന്നെയായിരിക്കാനേ മാർഗ്ഗമുള്ളു. മനുഷ്യജാതിയുടെ വീണ്ടെടുപ്പുകാരനെന്ന നിലയിൽ പാപമൊഴിച്ച് മാനുഷികമായ എല്ലാ അനുഭവങ്ങളിൽ കൂടെ അവൻ കടന്നുപോകേണ്ടതാവശ്യമായിരുന്നു. ഒരു ശത്രുവുമായി നേരിടാതെ അവനെ പരാജയപ്പെടുത്തുക സാദ്ധ്യമല്ല. യേശുവിന്റെ പരീക്ഷകൾ ക്രിസ്തീയ സുവിശേഷത്തിന്റെ ഒരു പ്രധാനഭാഗമാകുന്നു. എബ്രായലേഖനകർത്താവ് "താൻ തന്നേ പരീക്ഷിതനായി കഷ്ടമനുഭവിച്ചിരിക്കയാൽ പരീക്ഷിക്കപ്പെടുന്നവർക്കു സഹായിപ്പാൻ കഴിവുള്ളവൻ ആകുന്നു" എന്ന് എഴുതിയിരിക്കുന്നുവല്ലോ. അപ്രകാരം യേശുതമ്പുരാൻ പരീക്ഷകളെ അഭിമുഖീകരിച്ച് അവയെ വിജയകരമായി തരണംചെയ്തു. മനുഷ്യവർഗ്ഗത്തിന്റെ ഉദ്ധാരകൻ തന്റെ കൃത്യനിർവഹണാർത്ഥം ഇറങ്ങിത്തിരിച്ചപ്പോൾ ശത്രുവിന്റെ നിശിതാക്രമണത്തെ നേരിടേണ്ടിവന്നു എങ്കിലും തിരുവെഴുത്തുകളിൽ വെളിപ്പെടുത്തപ്പെട്ടിട്ടുള്ള ദൈവേഷ്ടം എന്തെന്നു ചൂണ്ടിക്കാണിച്ചാണ് അവിടുന്ന് അവനെ പരാജിതനാക്കിയതു്. പരീക്ഷ പാപമല്ല, പരീക്ഷകളിൽ നമ്മോടു് സഹതാപമുള്ളവനാണ് യേശു, പരീക്ഷകളെ തരണം ചെയ്യാവുന്നതാണ് ഈ മൂന്നു കാര്യങ്ങൾ ഈ സംഭവവിവരണംമൂലം യേശു നമ്മെ പഠിപ്പിക്കുന്നു.

# സഭാ സമാധാനപരിശ്രമം

(ഫാദർ വി. സി. ശമുവേൽ ബി. എ.)

മലങ്കരസുറിയാനിസഭയിലെ സമാധാനത്തെ ഉദ്ദേശിച്ചു പല പരിശ്രമങ്ങളും ഇതിനകം നടന്നിട്ടുണ്ടെങ്കിലും ഈ കഴിഞ്ഞതുപോലെ പൊതുജനങ്ങൾക്കാശകൊടുത്ത ശ്രമങ്ങൾ ചുരുക്കമായിട്ടേ ഉണ്ടായിട്ടുള്ളു. ഇപ്പോഴത്തെ ശ്രമവും പരാജയമടഞ്ഞു എന്നു വേണമല്ലോ വിചാരിക്കുവാൻ. ഈ തവണത്തെ പരിശ്രമഫലമായ ട്ടുണ്ടായ ചില അവനം വ്യവസ്ഥകൾ, വാസ്തവത്തിൽ, പാത്രിയർക്കീസുകക്ഷി ആവശ്യപ്പെട്ടന്ന സർവ്വവും തത്വത്തിലംഗീകരിച്ചുകൊണ്ടുള്ളതായിരുന്നു. തിരുവനന്തപുരം വ്യവസ്ഥകളുടെ അടിസ്ഥാനമായി, പരസ്പരാംഗീകരണം മാർ യൂലിയോസു തിരുമേനി സമ്മതിച്ചിട്ടുള്ള നിലയ്ക്കു്, ചിങ്ങവനം വ്യവസ്ഥകളിലെന്തെങ്കിലും ന്യൂനത പാത്രിയർക്കീസു ഭാഗത്തിനു ചൂണ്ടിക്കാണിപ്പാനുണ്ടെങ്കിൽ അതു സിംഹാസനപ്രതിനിധിയുടെ സ്ഥാനം സിംഹാസനപ്പള്ളികളെക്കുറിച്ചുള്ള വ്യവസ്ഥ എന്നിവയുടെ അഭാവം മാത്രമായിരിക്കും. ഇവ രണ്ടും സമാധാനത്തിനു ബാധകമായി നിൽക്കത്തക്കതാണെന്നാരുംതന്നെ ശഠിക്കുമെന്നു തോന്നുന്നില്ല. ഈ സ്ഥിതിയിൽ ചിങ്ങവനം വ്യവസ്ഥയുടെ അടിസ്ഥാനത്തിൽ സമാധാനമുണ്ടാക്കുവാൻ നേതൃത്വം കൊടുക്കേണ്ടതു് പാത്രിയർക്കീസുകക്ഷിയാണ്. ആ കക്ഷി അതു ചെയ്യാത്തതിന്റെ രഹസ്യം അജ്ഞാതമായിരിക്കുന്നു. ചിങ്ങവനം വ്യവസ്ഥകൾ പാത്രിയർക്കീസുബാവാ തിരുമേനിക്കു സ്വീകാര്യമല്ല. അവ സ്വീകരിക്കണമെന്നു തിരുമേനിയോടു നിർബന്ധപൂർവ്വം ആവശ്യപ്പെടുവാൻ, ഭൂതലമെങ്ങുമുള്ള യാക്കോബായ സഭയുടെ ബഹുഭൂരിപക്ഷത്തെ പ്രതിനിധീകരിക്കുന്ന നമ്മുടെ തിരുമേനിമാർക്കു മനസ്സുമില്ല. ഈ അവസ്ഥയിലാണ് നമ്മുടെ സമാധാനപരിശ്രമം ഇപ്പോൾ എത്തിയിരിക്കുന്നതു്.

ഇതുവരെയുള്ള സമാധാനപരിശ്രമങ്ങളിൽ ഇവിടത്തെ പാത്രിയർക്കീസു ഭാഗത്തെ സംബന്ധിച്ചിടത്തോളം ചില സംഗതികൾ വ്യക്തമാകുന്നുണ്ടെന്നു തോന്നുന്നു. ആ കക്ഷിയിലെ തിരുമേനിമാർ, പാത്രിയർക്കീസുബാവാ തിരുമേനിയുടെ ഇംഗിതത്തിനു വിധേയമല്ലാതെ ഒരു വിരൽപോലുമനക്കുകയില്ല. പാത്രിയർക്കീസു ബാവാ തിരുമേനി എന്തു കല്പിച്ചാലും സമ്മതിക്കുവാൻ തയാറെന്ന ഭാവേനയാണവർ സമാധാനകാര്യത്തിൽ കഴിച്ചുകൂട്ടുന്നതു്. ഈ കാര്യത്തിലെങ്കിലും അവർ പ്രദർശിപ്പിക്കുന്ന അനുസരണം പ്രത്യേകം സ്മരണീയമാണ്. പാത്രിയർക്കീസു ബാവാ തിരുമേനി ഇപ്പോൾ അയച്ച വ്യവസ്ഥകൾ, അവയോടൊന്നിച്ചയച്ച കല്പനയിൽ കാണുന്നപ്രകാരം, യാക്കോബായ സുറിയാനിസഭയിലെ നാനാഭാഗത്തെയും പ്രതിനിധികൾ സമ്മതിച്ചിട്ടുള്ളവയാണ്. അമേരിക്കായിലെ ചെറിയ സഭയുടെ പ്രാതിനിദ്ധ്യംപോലും കിട്ടുവാൻ തിരുമേനി സർവ്വാത്മനാ ശ്രമിച്ചതായിരുന്നു. നമ്മുടെ തിരുമേനിമാർ പ്രകടിപ്പിക്കുന്ന അനുസരണമാണ് അവരും പ്രദർശിപ്പിക്കുന്നതെങ്കിൽ, ആ പ്രാതിനിദ്ധ്യം ശ്രദ്ധേയമാണെന്നു പറയാതെ നിവൃത്തിയില്ല.

മലങ്കരസഭയിലെ കാര്യങ്ങൾ സഭയുടെ അകമാനപ്രാതിനിദ്ധ്യമുള്ള സമിതികളുടെ ആലോചനയ്ക്കു വിധേയമാക്കുവാൻ തിരുമേനിക്കതിയായ ആഗ്രഹമുണ്ടു്. ആ നിലയ്ക്കു, മർദ്ദീൻ, മൂസൽ, ഇറാക്ക്, പാലസ്റ്റൈൻ, അമേരിക്കാ ആദിയായ സ്ഥലങ്ങളിലെ സഭാകാര്യങ്ങളിലും, ഇതരസഭകളുമായുള്ള സമ്പർക്കം സംബന്ധിച്ചുള്ള സംഗതികളിലും, സഭാപരമായ മററു കാര്യങ്ങളിലും, അപ്പഴപ്പോഴുണ്ടാകുന്ന ആലോചനക

ളിൽ നമ്മുടെ വന്ദ്യതിരുമേനിമാർ ഇവിടത്തെ സഭയെ പ്രതിനിധീകരിച്ച് അഭിപ്രായം പ്രകടിപ്പിക്കുവാൻ പാത്രിയർക്കീസുബാവാ തിരുമേനി അവശ്യപ്പെടുന്നുണ്ടെന്നു നമുക്ക വിചാരിക്കാമോ? അവിടെ നമുക്ക അവകാശമില്ലെങ്കിൽ, നമ്മുടെ സഭാകാര്യങ്ങളിൽ അഭിപ്രായം പറവാൻ മററുള്ളവക്ക് എന്തവകാശമാണു ന്യായമായിട്ടുള്ളതു്? കഴിഞ്ഞ സസ്പെൻഷൻ കേസിൽ മാർ യൂലിയോസു തിരുമേനിയോടു സിംഹാസന സുന്നഹദോസ് എന്നാലെന്തു് എന്നു ചോദിച്ചതിനു കൊടുത്ത മറുപടി വളരെ ശ്രദ്ധേയമായിരുന്നു. അതിപ്രകാരമാണ്. മലങ്കരയിലെ മെത്രാപ്പോലീത്താമാരൊഴികെ, ഭൂതലമെങ്ങുമുള്ള യാക്കോബായ സുറിയാനിസഭയിലെ മെത്രാപ്പോലീത്താമാർ ചേർന്നുള്ള സംഘമാകുന്നു. ഈ പ്രസ്താവനയിൽ പ്രകടിതമായ തത്വമാണ് ഇപ്പോൾ, മേൽ വിവരിച്ചതുപോലെയുള്ള സഭാകാര്യങ്ങളിൽ അനുവർത്തിക്കപ്പെട്ടുപോരുന്നതെങ്കിൽ (അങ്ങിനെയാണെന്നാണ് എന്റെ അറിവു്) യാക്കോബായ സുറിയാനിസഭയുടെ ബഹുഭൂരിപക്ഷത്തെ പ്രതിനിധീകരിക്കുന്ന നമ്മുടെ തിരുമേനിമാരുടെ അനുസരണം വളരെ വിചിത്രമായിരിക്കുന്നു എന്നു പറയാതെ തരമില്ല. പാത്രിയർക്കീസു ഭാഗത്തേക്കു പരിപൂർണ്ണ അനുകൂല്യമുള്ള ചിങ്ങവനം വ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ സഭയിൽ സമാധാനം കൈവരുത്തുവാൻ നേതൃത്വം കൊടുക്കാത്ത തിരുമേനിമാർ ഇനിയും എന്നായിരിക്കുമോ സമാധാനത്തിനു നേതൃത്വം കൊടുക്കുന്നതു്? സഭയിൽ സമാധാനം വേണമെങ്കിൽ, പാത്രിയർക്കീസു ഭാഗത്തെ സംബന്ധിച്ചിടത്തോളം, ഇവിടെ ആലോചിച്ചതുകൊണ്ടു ഒരു ഫലവുമില്ല. സിംഹാസനപ്രതിനിധിവഴി ബാവാതിരുമേനിയെ നേരിട്ടു കാണുവാൻ നോക്കിയാൽ മാത്രമെ സാധിതമാകയുള്ളു. അതിനുള്ള സാദ്ധ്യതയില്ലെങ്കിൽ നമുക്കു കുറച്ചുകാലത്തേയ്ക്കുകൂടെ സമാധാനകാര്യം വിശ്രമത്തിനായി വിടാം.

സഭാസമാധാനം സംബന്ധിച്ചു ഒരു കാര്യംകൂടെ ഓർക്കേണ്ടതുണ്ടു്. ശാശ്വതമായ സമാധാനം കൈവരുത്തണമെങ്കിൽ ഇരുകക്ഷികളുടേയും നില മനസ്സിലാക്കി ഒരു മദ്ധ്യനില കണ്ടുപിടിക്കുകയും, അയതു ഇരുകക്ഷികളുടേയും യഥാർത്ഥപ്രാതിനിധ്യമുള്ള ആളുകളെക്കൊണ്ടു് സമ്മതിപ്പിക്കയും ചെയ്യണം. അങ്ങിനെ സമാധാനപരിശ്രമം പുരോഗമിക്കും. ഇരുകക്ഷികൾക്കും സ്വീകാര്യമായ മദ്ധ്യനില കണ്ടുപിടിക്കുക അസാദ്ധ്യമായി തോന്നിയാൽ, അങ്ങിനെ ഒന്നു ലഭിക്കുന്നതുവരെ, രണ്ടുകൂട്ടരും സൗഹാർദ്ദമായി ജീവിക്കുവാൻ തീരുമാനിക്കയല്ലാതെ യാതൊരു മാർഗ്ഗവുമില്ല. സൗഹാർദ്ദതയുണ്ടെങ്കിൽ ഇന്നല്ലെങ്കിൽ നാളെ സമാധാനമുണ്ടാകും.

ഇന്നത്തെ നിലയിൽ നമ്മുടെ സഭയിലെ ഇരുകക്ഷികളുടെയുമിടയിൽ ഒരു മദ്ധ്യമാർഗ്ഗത്തിനു വഴിയുണ്ടോ? പാത്രിയർക്കീസുഭാഗത്തെ സംബന്ധിച്ച്, ആ ഭാഗത്തുള്ള തിരുമേനിമാർ മൗനമവലംബിക്കുന്നിടത്തോളം ബാവാ തിരുമേനിയാണഭിപ്രായം പറയേണ്ടതു്. തിരുമനസ്സിലെ നില വ്യക്തമാക്കിക്കൊണ്ടാണദ്ദേഹം 1942-ൽ വ്യവസ്ഥകളയച്ചതു്. എന്റെ ഓർമ്മ ശരിയെങ്കിൽ ഇപ്പോൾ തിരുമേനി അയച്ചിട്ടുള്ള വ്യവസ്ഥകൾ തത്വത്തിൽ മുൻ വ്യവസ്ഥകൾതന്നെയാണ്. അവയിൽ ഒരു വള്ളിക്കും പുള്ളിക്കും വ്യത്യാസം വരുത്തുകയില്ലെന്നും, അവ യേശുക്രിസ്തുവിന്റെ ആത്മാവ് അദ്ദേഹത്തിനു തോന്നിച്ചുകൊടുത്തതാണെന്നും അന്നുതന്നെ വെളിവാക്കിയിരുന്നു. തിരുമനസ്സിലെ വ്യവസ്ഥകൾ പഠിച്ചാൽ മനസ്സിലാകും, ചരിത്രത്തിലൊ കാനോനിലൊ വിവരിക്കുന്ന മഫ്രിയാനായെയൊ കാതോലിക്കായെയൊ, തിരുമേനി മലങ്കരയിലംഗീകരിക്കയില്ലെന്ന്. ഇപ്പോഴത്തെ അസമാധാനത്തിന്റെ പരിഹാരത്തിനായി തിരുമനസ്സുകൊണ്ടു കാരുണ്യപൂർവ്വം ഒരു പുതിയ സ്ഥാനിയെ സൃഷ്ടിച്ചുതരികയാണ്. ആ സ്ഥാനിയ്ക്കു മൂറോൻകൂദാശ ചെയ്യുവാനൊ ഒരു പരിമിതസംഖ്യയ്ക്കുപുറം മെത്രാപ്പോലീത്താമാരെ വാഴിക്കുവാനൊ ഒന്നും അവകാശമില്ല. ഏതു തത്വമടിസ്ഥാനമാക്കിയാണ് ഈ സൃഷ്ടി നടത്തുന്നതെന്നാരും ചോദിച്ചുപോകരുതു്. ആ ചോദ്യം നമ്മുടെ അവകാശത്തിനപ്പുറമാണ്. ഇതാണ് ബാവാ തിരുമനസ്സിലെ "സ്വചിന്തിതമായ" വ്യവസ്ഥകളിലെ സാരം. മാർ യൂലിയോസു തിരുമനസ്സിലെ സെക്രട്ടറി ഈയിടെ പുറപ്പെടുവിച്ച പ്രസ്താവനയിൽ പീസ്‌ലീഗു സെക്രട്ടറിയെയൊ പ്രസിഡൻറിനെയൊ ഒക്കെ കുറപ്പെടുത്തി കാണുന്നു. ആരെയും കുറപ്പെടുത്തേണ്ടതില്ല. മേല്പറഞ്ഞ നിലയിൽനിന്നും വിട്ടുവീഴ്ചചെയ്തു സമാധാനപ്പെടുവാൻ പാത്രിയർക്കീസുബാവാ തിരുമേനി ഒരുക്കമാണോ? ഇന്നു പാത്രിയർക്കീസു കക്ഷിയിലെ ജനങ്ങളുടെ ഒരു വോട്ടു ഇതുസംബന്ധിച്ചെടുത്തു് ഭൂരിപക്ഷം ചരിത്രത്തിലും കാനോനിലുമുള്ള കാതോലിക്കാ വേണമെന്നാവശ്യപ്പെട്ടാൽ, അതു് അംഗീകരിക്കുവാൻ പാത്രിയർക്കീസുബാവ തിരുമേനിക്കു മനസ്സുണ്ടോ എന്നു മാത്രം വ്യക്തമായ ഭാഷയിൽ ഒന്നു പ്രസ്താവിക്കാമോ? ഇതിനൊരുക്കമില്ലെങ്കിൽ പീസ് ലീഗു ഗ്രഹിച്ചതും മി. ജോൺ ഫിലിപ്പോസു പ്രസംഗിച്ചതും ശരിതന്നെയാണ്.

പാത്രിയർക്കീസുഭാഗത്തിന്റെ നിലയിങ്ങനെയെങ്കിൽ കാതോലിക്കോസുഭാഗത്തിന്റെ അഭിപ്രായഗതി വിഭിന്നമാണ്. ചരിത്രത്തിലും കാനോനിലും വ്യവസ്ഥയുള്ള കാതോലിക്കാസ്ഥാപനം മലങ്കരയിലുണ്ടു്. അതിന്റെ അധികാരാവകാശങ്ങൾ സൂക്ഷ്മമായി പരിരക്ഷിക്കപ്പെടണം എന്നാണ് കാതോലിക്കോസ് ഭാഗത്തിന്റെ നില. ഇനി യുപേക്ഷിച്ചു്, പാത്രിയർക്കീസു ബാവാ തിരുമേനി കാരുണ്യപൂർവ്വം ചെയ്യുന്ന പുതിയ സൃഷ്ടിയുടെ തണലിൽ വിശ്രമമടയുവാൻ ആ കക്ഷിക്കു തൃപ്തിയുണ്ടോ? ഉണ്ടെങ്കിൽ സമാധാനത്തിനു മാർഗ്ഗമായി. ഈ സംഗതിയെപ്പററി കാതോലിക്കാഭാഗത്തെ ശരിയായ പ്രാതിനിധ്യമുള്ള ഒരു സമിതി ആ ഭാഗത്തെ തിരുമേനിമാരുൾപ്പടെ തീരുമാനിക്കണം. ഇങ്ങിനെയല്ലാതെ വല്ല വ്യവസ്ഥകൾക്കും ഒപ്പു വെച്ചതുകൊണ്ടു സഭയിൽ സമാധാനമുണ്ടാകയില്ല. ഇപ്പോഴത്തെ അസമാധാനം ഒന്നോ രണ്ടോ ദിവസത്തേക്കു തീരുമെന്നല്ലാതെ, അതു ശാശ്വതമാകയില്ല. ചിങ്ങവനം വ്യവസ്ഥകൾ മാനേജിംഗുകമ്മററിയുടെ സ്വീകരണമുണ്ടെങ്കിൽ മാത്രമെ അംഗീകരിക്കയുള്ളു എന്നു കാതോലിക്കാബാവാ തിരുമേനി ചെയ്ത പ്രസ്താവനയുടെ ന്യൂനത ചൂണ്ടിക്കാണിപ്പാൻ മാർ യൂലിയോസു തിരുമേനിയുടെ സെക്രട്ടറി ബദ്ധപ്പെടുന്നുണ്ടു്. എന്നാൽ ചൂണ്ടിക്കാണിക്കുന്ന ന്യൂനത കേവലം അടിസ്ഥാനരഹിതവും ഏകാധിപത്യമോഹികൾ മാത്രം അവകാശപ്പെടുന്ന അധികാരത്തെ ന്യായീകരിക്കുന്നതുമാണ്.

ഇന്നു സമാധാനത്തിനു രണ്ടു മാർഗ്ഗങ്ങളെ ഞാൻ കാണുന്നുള്ളു. ഒന്നുകിൽ പാത്രിയർക്കീസുബാവാ തിരുമേനി ഒരു പുതിയ സ്ഥാനിയെ സൃഷ്ടിക്കാതെ ചരിത്രപരവും കാനോനികവുമായ കാതോലിക്കായെ ഇവിടെ അംഗീകരിക്കണം. അല്ലെങ്കിൽ ചരിത്രത്തിലെ കാതോലിക്കാ വേണമെന്നില്ല. പാത്രിയർക്കീസ് ബാവാ തിരുമേനി നൽകുന്ന പുതിയ സ്ഥാനിയെ മതിയെന്നു കാതോലിക്കോസുകക്ഷി തൃപ്തിയടയണം. ഇവ രണ്ടിനുമിടയിൽ ഒരു മദ്ധ്യമാർഗ്ഗവും ഞാൻ കാണുന്നില്ല. ഇതിലേതെങ്കിലും ഒന്നു നടക്കാതെ സഭയിൽ സമാധാനമുണ്ടാകുകയില്ല. സമാധാനമെന്നും പറഞ്ഞു ബഹുജനങ്ങൾക്കാശകൊടുക്കുന്നതിലർത്ഥവുമില്ല. ഇവയിലേതെങ്കിലുമൊന്നു നടക്കാത്തപക്ഷം, ഇരുകക്ഷികൾക്കും,

Reg: No. T 64    Licence No. 498    Date 20-8-1946    Reg. M 526

# THE CHURCH WEEKLY

(2-ാം പേജിൽനിന്നു തുടർച്ച)

യുടെ സ്രഷ്ടാവിനെ അടുത്തുകാണുന്നതിനുവേണ്ടി വന്നിരിക്കുകയാണു്. സാലി മനുഷ്യഭോജികളായ കാപ്പിരികളുടെ കൈയിൽ അകപ്പെട്ട അവസരമായിരുന്നു അതു്. അടക്കുവാൻ വഹിയാത്ത ആകാംക്ഷയോടുകൂടെ സാലിയുടെ ഭാവിയെപ്പററി പലതും അവർ ചോദിച്ചു. കഥയുടെ രസാത്മകത്വം നഷ്ടപ്പെടുത്താതിരിക്കുന്നതിനുവേണ്ടി ആ ചോദ്യങ്ങൾക്കു് ഒന്നും നേരിട്ടു് ഉത്തരം നൽകാതെ, "സാലിക്കു് യാതൊരാപത്തും സംഭവിക്കയില്ല; എന്നിൽ വിശ്വസിക്കുക" എന്നുമാത്രമെ ഞാൻ അവർക്കു മറുപടി നൽകിയുള്ളു.

എന്റെ വാസസ്ഥലത്തുവന്നതിനുശേഷം, ഈ കാര്യം എന്റെ ചിന്തയെ വീണ്ടും ഉണർത്തി. സാലിക്കു് ഒരു സ്രഷ്ടാവുണ്ടു്; അതുകൊണ്ടു് അവളുടെ ഭാവിസുരക്ഷിതമാണു്. അതുപോലെ നമുക്കും ഒരു സ്രഷ്ടാവില്ലേ? നമ്മുടെ ഭാവിയും ഈ സ്രഷ്ടാവിൽ സുരക്ഷിതമല്ലേ?"

സാലിയും അവളുടെ സ്രഷ്ടാവും തമ്മിലുള്ള ബന്ധത്തെക്കാൾ ഉപരിയായ ഒരു ബന്ധമാണു് നാമും നമ്മുടെ സ്രഷ്ടാവുമായുള്ളതു്. സാലി എന്റെ മനോമണ്ഡലത്തിൽ മാത്രം സ്ഥിതിചെയ്യുന്ന ഒരു കഥാപാത്രമാണു്. അവളുടെ ഭാവി എന്റെ ചിന്തയെ മാത്രം ആശ്രയിച്ചിരിക്കുന്നു. എന്നാൽ നമ്മുടെ സ്രഷ്ടാവു് നമ്മുടെ പിതാവാണു്. നാം വ്യക്തിവിശേഷതയുള്ള പുത്രന്മാരാണു്. സ്വാതന്ത്ര്യമുണ്ടെങ്കിൽ മാത്രമെ ഈ വ്യക്തിവിശേഷം വളർന്നു വരികയുള്ളു. ഈ വ്യക്തിസ്വാതന്ത്ര്യമുള്ളതുകൊണ്ടു് സൃഷ്ടിയുടെ ഉദ്ദേശത്തിൽ സ്രഷ്ടാവിനോടു കൂടെ സഹകരിക്കുന്നതിനോ, നിസ്സഹകരിക്കുന്നതിനോ, നമുക്കു കഴിയും. പക്ഷെ, കുറെ ആളുകൾ സൃഷ്ടിയുടെ ഉദ്ദേശത്തിൽ സ്രഷ്ടാവിനോടുകൂടെ സഹകരിക്കാതെ സ്വാർത്ഥപരമായി ജീവിക്കുന്നതുകൊണ്ടാണു്, ഇന്നു നാം കാണുന്ന ഈ ദുരന്തനാടകം. എന്റെ ചിന്തകളാൽ അശേഷം നിയ

---

വഴക്കം വ്യവഹാരവുമൊഴിച്ചു സൗഹാർദ്ദമായി ജീവിപ്പാൻ സന്മനസ്സുണ്ടായെങ്കിൽ അതായിരുന്നു വലിയ ഭാഗ്യം.

---

(5-ാം പേജിൽനിന്നു തുടർച്ച)

മുതൽ 31 വരെയുള്ള തീയതികളിൽ ഏററവും ഭംഗിയായി നടന്നിരിക്കുന്നു.

---

ന്ത്രിതമായല്ലാതെ, വെറും തന്നിഷ്ടമായി സാലി ജീവിച്ചിരുന്നുവെങ്കിൽ, വനബാലിക ഏതു രീതിയിൽ അവസാനിക്കുമെന്നു് ആർക്കും പറയുവാൻ സാദ്ധ്യമായിരിക്കുകയില്ലല്ലൊ.

ആഴമേറിയ ഈ തത്വചിന്തകളിലേക്കു നിങ്ങളുടെ ചിന്തകളെ ആനയിപ്പിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല. നിങ്ങളിൽ ചിലർ ഇപ്പൊഴെ നെററി ചുളിച്ചു തുടങ്ങിയിരിക്കാം. ഒരു ആശയത്തിനുമാത്രം നിങ്ങളുടെ ഹൃദയത്തിൽ സ്ഥലം നൽകണമെന്നു് ഞാൻ അപേക്ഷിക്കുന്നു. ഈ സ്രഷ്ടാവു് പിതാവിനെപ്പോലെ നമ്മെ സ്നേഹിക്കുന്നു എങ്കിൽ നമ്മുടെ ഭാവി മുഴുവനും ആ പിതാവിൽ സുരക്ഷിതമല്ലേ. ഈ പിതാവിനു് നമ്മുടെ ജീവിതത്തിലുള്ള ഉദ്ദേശം എന്തെന്നു മനസ്സിലാക്കി അതനുസരിച്ചു ജീവിക്കുന്നതല്ലെ നമ്മുടെ ഏക ലക്ഷ്യം. ആ ലക്ഷ്യത്തിൽ കൂടെ നാം മുമ്പോട്ടു പോകുമ്പോൾ പിന്നീടു ജീവിതത്തിൽ നമുക്കു എന്തെങ്കിലും ആകാംക്ഷയ്ക്കു സ്ഥാനമുണ്ടോ? സാലിയുടെ ഭാവിയെപ്പററി ആകാംക്ഷപൂണ്ട ആ വിദ്യാർത്ഥികളോടു് എനിക്കു് സധൈര്യം നൽകുവാൻ സാധിച്ച മറുപടിയുടെ വെളിച്ചത്തിൽ, നമ്മുടെ സ്രഷ്ടാവായ പിതാവു് യേശുക്രിസ്തുവിൽകൂടെ, ഭാവിയെപ്പററി ചിന്തിക്കുന്നവരോടു പറയുന്ന സന്ദേശം എത്രയും വ്യക്തമാകുമെന്നു ഞാൻ വിശ്വസിക്കുന്നു. "നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു്, എന്റെ പിതാവിൽ വിശ്വസിപ്പിൻ, എന്നിലും വിശ്വസിപ്പിൻ."

ഒരു കുരികിൽ പക്ഷിയും മണ്ണാത്ത പക്ഷിയും കൂടെ ഒരു പ്രഭാതവേളയിൽ തോട്ടത്തിലിരുന്നു സംസാരിക്കുന്നതു് ഒരു കവി കേൾക്കുകയുണ്ടായി. കുരികിൽപ്പക്ഷി ചോദിച്ചു.

"സ്നേഹിതാ, ഈ മനുഷ്യർ നേരം വെളുത്താൽ വൈകുന്നതുവരെ ഹൃദയം വിഷമിച്ചു്, മനസ്സു തളർന്നു് ഇങ്ങനെ ഓടിനടക്കുന്നതെന്തിനാണു്?"

"അതൊ, നമ്മെ കരുതുന്നതുപോലെ സ്നേഹം നിറഞ്ഞ ഒരു പിതാവു് അവർക്കുണ്ടെന്നുള്ളതു അവർക്കറിഞ്ഞുകൂടാ."

പ്രസ്തുതസഹകരണ സമൂഹത്തിൽ അംഗങ്ങളായി ചേർന്നിട്ടുള്ളവരിൽ ഭൂരിഭാഗം പേരും ധ്യാനയോഗത്തിൽ സംബന്ധിക്കുകയും വി. കുർബാന അനുഭവിക്കയുമുണ്ടായി. പുതുതായി രണ്ടുപേരെ കൂടെ സഹകരണസമൂഹാംഗങ്ങളായി ചേർക്കുകയും ചെയ്തിരിക്കുന്നു.

## മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രോഗ്രാം

| | | |
|---|---|---|
| ഇടവം 1 | മെയ് 15 | ചെമ്പൻമുഖം പള്ളി |
| 2 | " 16 | മല്ലശേരി പള്ളി<br>പത്തനംതിട്ട കമ്മിററി മീററിംഗ് |
| 7 | " 21 | പുത്തൻകാവു പള്ളി |
| 14 | " 28 | ഇടവങ്കാട്ടു പള്ളി<br>വഞ്ചിത്ര പള്ളി |
| 21 | ജൂൺ 4 | കിഴവള്ളൂർ പള്ളി |
| 28 | 11 " | പൊങ്ങലടി പള്ളി |

---

(8-ാം പേജിൽനിന്നു തുടർച്ച)

കാണേണ്ടതു്. പെന്തിക്കോസ്തിദിനത്തിൽ ക്രിസ്തുസഭയുടെ ഒരു പുതിയ കാലഘട്ടം തന്നെ ആവത്തിച്ചു. പരിശുദ്ധാത്മാവിന്റെ ശക്തിമത്തായ ഒരു പുതിയ ആവിർഭാവം തന്നെ. "എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ടു് യെരുശലേമിലും യെഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അററത്തോളവും എന്റെ സാക്ഷികൾ ആകും" ശക്തി ലഭിക്കുക, കർത്താവിന്റെ സാക്ഷികളാകുക: ഇവയാണു് പരിശുദ്ധാത്മസ്നാനത്താൽ നമ്മിൽഓരോരുത്തരിലും സഭയിലും സാദ്ധ്യമാകേണ്ടതു്. അതിനായി നമുക്കു് പ്രാർത്ഥനാപൂർവ്വം കാത്തിരിക്കാം

Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam